# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1949 ഒക്ടോബർ * കന്നി 1125 | ലക്കം 12

## "സ്ലീബായുടെ ദാസന്മാർ."



സമൂഹാദ്ധ്യക്ഷൻ വ. ദി. ശ്രീ എം. പി. പത്രോസ് റമ്പാച്ചനും സഹപ്രവർത്തകന്മാരും.

ചെയ്തുകൊണ്ടു മി. എം. പി. ഫിലിപ്പ് പ്രസംഗിച്ചു. സെക്രട്ടറി സമർപ്പിച്ച വാർഷികറിപ്പോർട്ടിൽ ഇടവകയുടെ വിവിധപ്രവൎത്തനങ്ങളെപ്പററിയും കഴിഞ്ഞ വർഷത്തിൽ പള്ളിക്കു് ഉണ്ടായിട്ടുള്ള അഭിവൃദ്ധിയെപ്പററിയും പ്രതിപാദിച്ചിരുന്നു. കഴിഞ്ഞയാണ്ടിൽ പള്ളിക്കു 2200 രൂപാ വരവും 1900 രൂപാ ചെലവും ഉണ്ടായിരുന്നു. ഈ വർഷത്തേക്കുള്ള പുതിയ കമ്മട്ടിയിലേക്കു ഡാ. വി. സി. കുര്യൻ (വൈസ് പ്രസിഡണ്ടു്) മി. എം. എം. മത്തായി (സെക്രട്ടറി) മി. എം. ജെ. അലക്സാണ്ടർ (ട്രഷറർ) എന്നിവർ ഉൾപ്പെടെ 9 അംഗങ്ങളടങ്ങിയ ഒരു കമ്മട്ടി രൂപീകരിച്ചു. അനന്തരം ബ. വികാരിഅച്ചന്റെ ഉപസംഹാരപ്രസംഗം, പ്രാൎത്ഥന എന്നിവകൾക്കുശേഷം യോഗം മംഗളമായി പൎയ്യവസാനിച്ചു.

## എറണാകുളം
## യാക്കോബായ സ്റ്റുഡൻസ് അസോസ്യേഷൻ.

22—8—49

എറണാകുളം യാക്കോബായ സ്റ്റുഡൻസിന്റെ ഒരു മീററിങ്ങ് ഈമാസം 6-ാംതീയതി സ്ഥലം പള്ളിയിൽവച്ചു പ്രഫസർ ഈ. ററി. തോമ്മസ് ബി.എ. എൽ.ററി.-യുടെ അദ്ധ്യക്ഷതയിൽ കൂടി. എറണാകുളം പട്ടണത്തിന്റെ പ്രാധാന്യം ദൈനംദിനം വർദ്ധിച്ചുവരികയാണു്. നമ്മുടെ സമുദായത്തിൽപ്പെട്ട വിദ്യാൎത്ഥികളുടെ സംഖ്യയും ഒട്ടും കുറവല്ല. സഭാസമാധാനത്തിനും പ്രകൃത സഭയുടെ നാനാപ്രകാരേണയുള്ള ഉന്നമനത്തിനുംവേണ്ടി യുവതീയുവാക്കന്മാർ ഉൽബുദ്ധരാകേണ്ട കാലം വൈകിയിരിക്കുന്നു. അതിനാൽ ഇവിടെ ഒരു അസോസ്യേഷൻ ആവശ്യമാണെന്നു സമൎത്ഥിച്ചുകൊണ്ടു പ്രഫസർ പി. ജി. മാത്യു എം.എ. ബി.ഡി. ഒരു പ്രസംഗംചെയ്തു. തദനന്തരം അസോസ്യേഷന്റെ പ്രസിഡണ്ടായി മി. ഈ. ററി. തോമ്മസ് എം.എ. എൽ.ററി.-യെയും വൈസ്പ്രസിഡണ്ടന്മാരായി മി. പി. ജി. മാത്യു എം.എ. ബി.ഡി., മിസ് മാണി എം.എ., എന്നിവരെയും സെക്രട്ടറിയായി മി. ജോർജ്ജ് വി. തോമ്മസ് (തേവരക്കോളജ്)നെയും ലേഡി സെക്രട്ടറിയായി മിസ് സി. കെ. ശോശാമ്മയെയും തെരഞ്ഞെടുത്തു.

## വനിതാസമാജവാർഷികം

നെടുമാവു് സെൻറ്പോൾസ് ഓൎത്തഡോക്സ് പള്ളി മൎത്തമറിയം വനിതാസമാജത്തിന്റെ 24-ാമതു വാർഷികസമ്മേളനം ഈമാസം 12-ാംതീയതി ഞായറാഴ്ച വി. കുർബാനാനന്തരം വാഴൂർ സെൻറ്പീറേറഴ്സ് എം.പി. സ്കൂളിൽവെച്ചു ശ്രീമതി ദീനാമ്മ പീലിപ്പോസ് ബി.എ. എൽ.ററി.-യുടെ അദ്ധ്യക്ഷതയിൽകൂടി. പ്രാർത്ഥന, ബാലികമാരുടെ സ്വാഗതഗാനം, മി. പി. എ. പീറററിന്റെ സ്വാഗതപ്രസംഗം, അദ്ധ്യക്ഷയുടെ ഉപക്രമപ്രസംഗം, സെക്രട്ടറി മിസ്സസ് അച്ചാമ്മ പീറററിന്റെ റിപ്പോർട്ടുവായന, മിസ്സ് അക്കാമ്മ എബ്രഹാം ബി.എ., മിസ്സസ് ചാച്ചിയമ്മ മാണി എന്നിവരുടെ പ്രസംഗങ്ങൾ, ബാലികമാരുടെ വിനോദപ്രകടനങ്ങൾ, ഉപസംഹാരം, റവ. ഫാദർ പി. സി. സ്റ്റീഫന്റെ കൃതജ്ഞതാപ്രകടനം, ബാലികമാരുടെ കാതോലിക്കാമംഗളഗാനം എന്നിവയ്ക്കുശേഷം 5 മണിക്കു യോഗം മംഗളമായി പൎയ്യവസാനിച്ചു.

### സ്ലീബായുടെ ദാസന്മാർ
## സിൽവർ ജൂബിലി.

മൂവാററുപുഴ—12-2-1125.

ഈ മിഷ്യനറിസമൂഹത്തിന്റെ 25-ാംവാർഷികോത്സവം ഈമാസം 11-ാംനു കടമററത്തുപള്ളിയിൽവച്ചു കിഴക്കിന്റെ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ വളരെ മോടിയായി കൊണ്ടാടിയിരിക്കുന്നു. ബാവാ തിരുമനസ്സിലേക്കു് ഒരു വമ്പിച്ച സ്വീകരണം നൽകപ്പെട്ടു. വ. ദി. ശ്രീ മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ വായിച്ച റിപ്പോർട്ടിൽനിന്നു 18 സ്ലീബാദാസന്മാരും 100 സഹകരണമെമ്പറന്മാരും 8 ഭദ്രാസന ഇടവകകളിലായി 18400 പുതുക്രിസ്ത്യാനികളും 1000 സ്കൂൾകുട്ടികളും സമൂഹത്തിനുണ്ടെന്നും, ശാശ്വതമിഷ്യനറിനിധി 4200 രൂപയാണെന്നും വാർഷികസഞ്ചാരയോഗങ്ങളിൽ 1000 സാധുവിധവകൾക്കും രോഗികൾക്കും കുരുടൎക്കും സ്കൂൾകുട്ടികൾക്കും കോടിവസ്ത്രം കൊടുത്തിട്ടുണ്ടെന്നും, മലബാറിലേക്കും ഇന്ത്യയിലേക്കും മിഷ്യനറിയാത്ര നടത്തീട്ടുണ്ടെന്നും വ്യക്തമായി. മാർ തീമോത്തിയോസ് തിരുമേനി, ഫാ. പി. ഇ. ദാനിയേൽ, കെ. സി. മാമ്മൻമാപ്പിള. സി. ഐ. നൈനാൻ എന്നിവർ പ്രൗഢമായ പ്രസംഗങ്ങൾ നടത്തി. പ്രാൎത്ഥന, ബാവാ തിരുമനസ്സിലെ അപ്പോസ്തോലികാശീർവാദം, ചീയേഴ്സ് വിളി ആദിയായവയ്ക്കു ശേഷം യോഗം പിരിഞ്ഞു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1949 ഒക്ടോബർ * കന്നി 1125 | ലക്കം 12


## പത്രാധിപക്കുറിപ്പുകൾ

### സ്ലീബാപ്പെരുനാൾ.

ഇപ്പോൾ സ്ളീബാപ്പെരുനാളിന്നു ശേഷമുള്ള ദിവസങ്ങളാണല്ലോ. ഈ ദിവസങ്ങളിൽ സ്ളീബായെപ്പററി നാം പ്രത്യേകം ധ്യാനിക്കേണ്ടതാകുന്നു. സ്ളീബാ സുറിയാനിക്കാർക്കു വളരെ പ്രാധാന്യമുള്ള ഒന്നാണു്. നാം ദിവസവും പല പ്രാവശ്യം ശരീരത്തിൽ സ്ളീബാ വരയ്ക്കുന്നു. വിശ്വാസികൾ സ്ളീബായെ കഴുത്തുകളിൽ തൂക്കിയിടുന്നു. പള്ളികൾക്കകത്തും മുകളിലും വെളിയിലും സ്ളീബാ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. പുരോഹിതന്മാർ സ്ളീബാ വരച്ചു സമൂഹത്തെ അനുഗ്രഹിക്കുന്നു. മെത്രാപ്പോലീത്തന്മാർ തലയിലും കഴുത്തിലും കയ്യിലും സ്ളീബാ വഹിക്കുന്നു. എന്നു വേണ്ടാ സ്ളീബാപോലെ സർവ്വപ്രധാനമായി നാം കരുതുന്ന സാധനങ്ങൾ വളരെ ചുരുക്കമാണു്. ഈയിടെ തിരുവിതാംകൂർ സന്ദർശിച്ച ഒരു ഇംഗ്ലീഷുകാരൻ പറഞ്ഞതു തിരുവിതാംകൂറിൽ എവിടെ പോയാലും കുരിശുകൾ കാണാമെന്നാണു്.

പൂർവ്വകാലങ്ങളിൽ നിഷിദ്ധമായി കരുതിയിരുന്ന കുരിശിന്നു് നാം ഇത്ര വലിയ പ്രാധാന്യം കൊടുക്കുന്നതെന്തിനാണു്? ക്രിസ്തു കുരിശുമരണംമൂലം പിതാവിന്റെ ഇഷ്ടം നിർവ്വഹിച്ചതാണിതിന്റെ കാരണം. അതുകൊണ്ടു വി. പൗലൂസ് പറയുന്നതു കർത്താവായ യേശുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ചചെയ്‌വാൻ എനിക്കു സംഗതി വരരുതു് എന്നത്രെ. കുരിശിന്റെ പുകഴ്ചയ്ക്കുവേണ്ടി ഒരിക്കൽ മതവിരോധിയായിരുന്ന വി: പൗലൂസ് തന്റെ ജീവനെ തന്നെ ബലികഴിക്കുന്നു. വി: തോമ്മാശ്ലീഹായും കുരിശിന്റെ പുകഴ്ചയ്ക്കുവേണ്ടി ഇൻഡ്യയിൽ വന്നു് രക്തസാക്ഷിയായി മരിക്കുന്നു. കുരിശിൽത്തൂങ്ങിക്കിടക്കുന്നവനായ കർത്താവു നമ്മോടു ചോദിക്കുന്നതു്, "ഇതു ഞാൻ നിങ്ങൾക്കുവേണ്ടി സഹിച്ചു; എന്നാൽ നിങ്ങൾ എനിക്കുവേണ്ടി എന്തുചെയ്യുന്നു" എന്നത്രെ.

സ്ളീബാപ്പെരുനാൾ ആഘോഷിക്കുന്ന ഏതു സുറിയാനി ക്രിസ്ത്യാനിക്കും നമ്മുടെ കർത്താവിന്റെ ഈ ചോദ്യത്തിനുത്തരം പറയേണ്ട കടപ്പാടുണ്ടു്. നിങ്ങൾ എനിക്കു് എന്തു ചെയ്തു? മാർ തോമ്മാശ്ലീഹാ ഇൻഡ്യയിൽ വന്ന കാലത്തുതന്നെയാണു് വി: പൗലൂസ് അപ്പോസ്തോലനും യൂറോപ്പിൽ പോയി സുവിശേഷമറിയിച്ചതു്. ഇന്നു യൂറോപ്പ് ഒരു ക്രൈസ്തവരാജ്യമാണു്. ഇൻഡ്യയിൽ ഇരുപതു നൂററാണ്ടിനു ശേഷം ഇന്നു രണ്ടു ശതമാനം മാത്രമെ ക്രിസ്ത്യാനികളുള്ളു. ഏഷ്യാ ആകമാനം നോക്കിയാൽ അര ശതമാനംപോലും കാണുകയില്ല. നാം എത്ര അലസന്മാരായാണു കഴിഞ്ഞ നൂററാണ്ടുകൾ കഴിച്ചതു്! മഹമ്മദുമതം ഇൻഡ്യയിൽ വന്നിട്ടു മൂന്നോ നാലോ നൂററാണ്ടുകൾ മാത്രമെ ആയിട്ടുള്ളു. എന്നിട്ടും എട്ടു

കോടി മഹമ്മദീയരാണിവിടെ ഉള്ളതു്. അവരുടെ ഒരു രാജ്യം തന്നെ ഇവിടെ സ്ഥാപിക്കുന്നതിനവർ ശക്തരായിത്തീൎന്നു. പാഴ്സികളും അതുപോലെതന്നെ. എത്ര ലജ്ജാവഹമായ ഒരവസ്ഥയാണു് ഇൻഡ്യയിലെ സുറിയാനിക്രിസ്ത്യാനികളുടേതു്. കുരിശിനുവേണ്ടി സാക്ഷ്യം വഹിക്കുന്നതിനു നാം മുതിരുന്നില്ലെങ്കിൽ നാം സ്ലീബാപ്പെരുനാൾ ആഘോഷിച്ചതുകൊണ്ടു വിശേഷമൊന്നുമില്ല.

## സ്ലീബാദാസസമൂഹം.

ഒരു സ്ലീബാപ്പെരുനാളിൽ, സുറിയാനിസഭയുടെ നഗ്നതയെ മാററുവാനെന്നവണ്ണം പുറജാതികളുടെ ഇടയിൽ ക്രിസ്തീയസാക്ഷ്യത്തിനുവേണ്ടി 25 കൊല്ലങ്ങൾക്കു മുമ്പെ ആരംഭിച്ചു് വിജയപ്രദമായി പ്രവൎത്തനം നടത്തിക്കൊണ്ടിരിക്കുന്ന ഒരു ശ്രേഷ്ഠസ്ഥാപനമാണു സ്ലീബാദാസസമൂഹം. സ്ലീബാപ്പെരുനാൾദിവസം ഈ സംഘത്തിന്റെ രജതജൂബിലി കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടപ്പെട്ടു. ഇക്കഴിഞ്ഞ 25 കൊല്ലങ്ങൾക്കിടയിൽ പതിനായിരത്തിലധികം പുറജാതികളെ സഭയ്ക്കായി നേടിയ മഹൽസ്ഥാപനമാണു സ്ലീബാദാസസമൂഹം.

ഇതിനു വേണ്ട പ്രോത്സാഹനം നമ്മുടെ സഭയിൽനിന്നു് ഇനിയുമുണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. യോഗ്യന്മാരായ ആളുകൾ ഈ വേലയ്ക്കിറങ്ങി പുറപ്പെടുന്നില്ല. കൂട്ടാവുന്നിടത്തോളം ആളുകളെ സഭയിൽ ചേൎക്കുന്നില്ല. ചേൎന്നിട്ടുള്ള ആളുകളുടെതന്നെയും ഉദ്ധാരണത്തിനുവേണ്ടി കഴിവുള്ള ശ്രമങ്ങൾ ചെയ്യുന്നില്ല. ജോലിക്കാവശ്യമുള്ള പണം നാം കൊടുക്കുന്നില്ല. ഈ വേലയെപ്പററിതന്നെയും ഒരുതരത്തിൽ ലജ്ജിക്കാനല്ലാതെ പ്രശംസയ്ക്കു വഴി കാണുന്നില്ല.

ഈ വേലയുടെ ഉദ്ധാരണത്തിനുവേണ്ടി 25 കൊല്ലം തികയുന്ന ഈ ശുഭമുഹൂൎത്തത്തിൽ നമ്മാൽ കഴിവുള്ളതു നാം ചെയ്യണം. ഇപ്പോഴത്തെ അദ്ധ്യക്ഷനാണതിന്റെ ജീവനാഡി. വാൎദ്ധക്യത്തിൽ എത്തിയിരിക്കുന്ന അദ്ദേഹത്തിനു ദീൎഘകാലം പഴയപടി ഓടിനടന്നു വേലചെയ്യാൻ സാധിക്കുന്നതല്ല. അദ്ദേഹം ജോലിയിൽനിന്നു വിരമിച്ചാലും സംഘത്തിനു ക്ഷതംപററാതെ മുമ്പോട്ടു കൊണ്ടുപോകത്തക്ക കെട്ടുപാടുകൾ ഇപ്പോഴെ ഉണ്ടാക്കണം. ഇതിന്റെ പ്രവൎത്തകരെ പരിശീലിപ്പിക്കുന്നതിനുള്ള ഒരു സ്ഥാപനം അത്യാവശ്യമായി ഉണ്ടാകണം. ഓരോ ശാഖകളിലും വേല സുശക്തമാക്കുന്നതിനുള്ള വേലക്കാരും പണവും ഉടനെ ഉണ്ടാകണം. ആണ്ടിലൊരിക്കൽ സംഘാദ്ധ്യക്ഷൻ സമൂഹാംഗങ്ങളെ സന്ദൎശിച്ചതുകൊണ്ടോ, ആണ്ടിലൊരിക്കൽ വിധവകൾക്കു വസ്ത്രംകൊടുത്തതുകൊണ്ടോ പോരാ. പുതുക്രിസ്ത്യാനികളുടെമേൽ നിരന്തരമായ ശ്രദ്ധയും കരുതലും ഉണ്ടാകത്തക്കവിധത്തിൽ വേല പുഷ്ടിപ്പെടുത്തണം. നമ്മുടെ സഭയുടെയും ഇടവകകളുടെയും ആകെ വരുമാനത്തിൽ നല്ലഭാഗം സുവിശേഷവേലയ്ക്കായി ഉപയോഗിക്കുന്ന രീതി ഉണ്ടാകണം. സഭതന്നെ നേരിട്ടു് ഈ വേല ഏറെറടുക്കേണ്ടതാണു്. രജതജൂബിലിവേളയിൽ റമ്പാച്ചൻ ആവശ്യപ്പെട്ടനു ഇരുപത്തയ്യായിരമല്ല; അമ്പതിനായിരം രൂപാ തന്നെയും ഉണ്ടാക്കിക്കൊടുത്തു നമ്മുടെ നഗ്നതയെ മറയ്ക്കത്തക്കവിധത്തിൽ ക്രിസ്തുവിന്റെ നാമത്തിൽ ഈ വേലയെ ഉള്ളഴിഞ്ഞു നാം സഹായിക്കണം. ഇംഗ്ലണ്ടിലെ സഭാസൈന്യം എന്ന സ്ഥാപനത്തിന്റെ രൂപത്തിലാണു സ്ലീബാദാസസമൂഹവും ക്രോഡീകരിച്ചിരിക്കുന്നതു്. ആംഗ്ലേയസഭയിൽ ആത്മീയമാന്ദ്യം ഉണ്ടായി രക്ഷാസൈന്യവും മററും പൊട്ടിപ്പുറപ്പെട്ടതിന്റെ കെട്ടുപാടുകൾ നീക്കാനായിട്ടാണു പ്രിബൻഡറി കാർലിൽ സഭാസൈന്യവുമായി രംഗപ്രവേശം ചെയ്തതു്. അദ്ദേഹം അടുത്തകാലത്താണു ദേഹവിയോഗം ചെയ്തതു്. അദ്ദേഹത്തിന്റെ ജീവിതകാലത്തുതന്നെ ലോകത്തിന്റെ നാനാഭാഗങ്ങളിലും ഈ സൈന്യം വിജയപ്രദമായി പ്രവൎത്തനം ചെയ്യുന്നതു കാണാൻ അദ്ദേഹത്തിനു കഴിഞ്ഞു. എന്നാൽ സ്ലീബാദാസസമൂഹം ഇതുവരെ നമ്മുടെ നാട്ടിൽ തന്നെ വേണ്ടതുപോലെ പ്രവൎത്തനം ആരംഭിച്ചുകഴിഞ്ഞിട്ടില്ല. അതിന്റെ സ്ഥാപകന്റെ കാലത്തു ലോകമെങ്ങും വ്യാപിച്ചില്ലെങ്കിലും ഇൻഡ്യയുടെ നാനാഭാഗങ്ങളിലെങ്കിലും സമൂഹം വ്യാപിക്കേ

ണ്ടതാണ്. "ആവശ്യമുള്ളിടത്തെല്ലാം സഭാസൈന്യവുമുണ്ട്" എന്നുള്ളതു് അതിൻെറ മുദ്രാവാക്യങ്ങളിലൊന്നാണ്. ഇൻഡ്യയിൽ ക്രിസ്തീയവേലയ്ക്കുള്ള ആവശ്യം സമൃദ്ധിയാണ്. ഒരു സർവേന്ത്യാപ്രവർത്തനത്തിനുള്ള പരിപാടി ആസൂത്രണംചെയ്യുന്നതിനു സ്ളീബാദാസസമൂഹം ശക്തമാകട്ടെ.

## ഒരു പട്ടണത്തിൻെറ മനസ്സുതിരിവ്

പുരാതന സംസ്കാരത്തിൻെറ കേന്ദ്രമായ നിനുവ പട്ടണത്തിൻെറ മനസ്സുതിരിവിനെപ്പറ്റി നാം പഴയനിയമത്തിൽ വായിക്കുന്നുണ്ട്. യോനാ ദീർഘദർശിയുടെ മാത്രം ഏതാനും ദിവസങ്ങളിലെ പ്രയത്നഫലമായി പട്ടണം മുഴുവനും മാനസാന്തരപ്പെട്ടു ദൈവശിക്ഷയിൽനിന്നും വിമുക്തയായി. എന്നാൽ ആധുനിക ലണ്ടൻപട്ടണവും നിനുവയും തമ്മിൽ യാതൊരു താരതമ്യവുമില്ല. നിനുവയിലെ ജനസംഖ്യ അക്കാലത്തു് ഏതാനും ആയിരങ്ങൾ മാത്രം ആയിരുന്നെങ്കിൽ ലണ്ടൻപട്ടണത്തിൻേറതു് അറുപതോ എഴുപതോ ലക്ഷമാണ്. അവിടത്തെ തൊഴിലാളികളുടെതന്നെ സംഖ്യ മുപ്പതിനായിരത്തിൽ കുറയാതെ കാണുമെന്നാണു തോന്നുന്നതു്. നിനുവ പുറജാതികേന്ദ്രമായിരുന്നെങ്കിൽ ഒരു തരത്തിൽ ആധുനികലണ്ടനും അതുതന്നെ. നാമമാത്രം ക്രിസ്തീയമാണെങ്കിലും പുറജാതിത്വത്തിലാണു ലണ്ടൻ മുഴുകിയിരിക്കുന്നതു്. അതിൻെറ ഉദ്ധാരണത്തിനുവേണ്ടിയാണു മഹാത്മാവായ ഇപ്പോഴത്തെ ലണ്ടൻ ബിഷപ്പായ ഡാക്ടർ വാണ്ടിൻെറ നേതൃത്വത്തിൽ ലണ്ടൻപട്ടണത്തെ ക്രിസ്തുവിനുവേണ്ടി ആദായപ്പെടുത്താൻ ക്രിസ്തുമാർഗ്ഗത്തെ ജീവിതത്തിലെ സർവപ്രധാന സംഗതിയായി വ്യക്തികൾ സ്വീകരിപ്പാൻ, ദൈവത്തിൻെറ പരമോദ്ദേശ്യത്തിലേക്കു വ്യക്തികളേയും സമൂഹത്തെയും തിരിപ്പാൻ ലണ്ടൻപട്ടണത്തിലെ മിഷ്യൻ സമാരംഭിച്ചതു്.

ഈ മിഷ്യനു് ഒരു മുഴുവൻകൊല്ലത്തെ ഒരുക്കമുണ്ടായിരുന്നു. പട്ടണത്തിൻെറ എല്ലാവശങ്ങളെയും സ്പർശിക്കത്തക്ക വിധത്തിൽ സർവ്വവ്യാപകത്വമുള്ള ഒരു പ്രസ്ഥാനമായിരുന്നതു്. മിഷ്യൻെറ നേതാവായ ബിഷപ്പ് ഇതിൽ സഹകരിക്കുന്നതിനു് എല്ലാവരെയും ആഹ്വാനംചെയ്യുന്ന എഴുത്തിൻെറ പത്തുലക്ഷം പ്രതികൾ വിതരണംചെയ്തിരുന്നു. പ്രചരണത്തിനുവേണ്ടി 55·000 നോട്ടീസുകൾ അച്ചടിച്ചിരുന്നു. 15,000 പ്രവർത്തകരുണ്ടായിരുന്നു. 120 കേന്ദ്രങ്ങളിൽക്കൂടെ വേല നടത്തിക്കൊണ്ടിരുന്നു. 800 പുരോഹിതന്മാരും 130 മിഷ്യനറിമാരും 600 പള്ളി ഇടവകകളിലായി ജോലിചെയ്തു. പത്തുലക്ഷം വീടുകൾ മിഷ്യനറിമാർ സന്ദർശിച്ചു. സ്ത്രീകളെയും പുരുഷന്മാരെയും യുവതീയുവാക്കന്മാരേയും പ്രത്യേകം പ്രത്യേകം സ്പർശിക്കുന്ന പ്രദർശനങ്ങൾ ഏർപ്പാടുചെയ്തിരുന്നു. കുടുംബങ്ങളുടെ നിലനില്പിനു പ്രേരകമാകത്തക്കവിധത്തിലുള്ള ഒരു പ്രത്യേക പ്രദർശനവുമുണ്ടായിരുന്നു. അതിൻെറ ഉൽഘാടനം നിർവ്വഹിച്ചുകൊണ്ടു ബിഷപ്പുചെയ്ത പ്രസംഗത്തിൻെറ ഒടുവിൽ കുടുംബത്തിൻെറ നിലനില്പിനുവേണ്ടിയും കുടുംബരഹിതന്മാർക്കുവേണ്ടിയും മാതാപിതാക്കന്മാരില്ലാത്തവർക്കുവേണ്ടിയും വിവാഹമോചനംകൊണ്ടു കുടുംബങ്ങൾ ശിഥിലീഭവിച്ചവർക്കുവേണ്ടിയും രാജ്യത്തിൻെറ പൊതുക്ഷേമത്തിനുവേണ്ടിയും ഹൃദയസ്പൃക്കായവിധത്തിൽ മദ്ധ്യസ്ഥപ്രാർത്ഥന നടത്തി.

മിഷ്യൻെറ ആരംഭദിവസം അഭൂതപൂർവ്വമായി എല്ലാ ദേവാലയങ്ങളിലും മണിനാദം മുഴങ്ങി. സെൻറ് പോൾസ് ഭദ്രാസനപ്പള്ളിയിലേക്ക് അന്നു വേഷഭൂഷിതരായ 600 പുരോഹിതന്മാരുടെയും അനേകം ബിഷോപ്പന്മാരുടെയും ഗായകസംഘത്തിൻെറയും നിരവധി ആളുകളുടെയും അകമ്പടിയോടുകൂടി ഒരു ഘോഷയാത്ര നടത്തി. ഇങ്ങനെയുള്ള കാഴ്ച ലണ്ടനിൽ സാധാരണമല്ല. ജനബാഹുല്യംകൊണ്ടു ഗതാഗതംതന്നെ നിന്നുപോയി. മിഷ്യൻപ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്നവർ ധരിച്ചിരുന്ന ബാഡ്ജ് കാഴ്ചക്കാരെ അപഹൃതചിത്തവൃത്തികളാക്കി. പ്രാരംഭപ്രസംഗത്തിൽ ബിഷോപ്പു പറഞ്ഞതു് ക്രിസ്തുവിൻെറ കൊടിക്കീഴിൽ യുദ്ധത്തിനു നമുക്കു പോകാം എന്നായിരുന്നു. ഓരോ വ്യക്തിയും ഒരൊററ ഒരുത്തനെ

യെങ്കിലും ക്രിസ്തീയത്വതിന്റെ പരിധിയിൽപ്പെടുത്തണമെന്നുള്ളതായിരുന്നു ഉദ്ദേശം.

ഒരു മാസത്തേക്കു നീണ്ടുനിൽക്കേണ്ട വേലയ്ക്കു പ്രത്യേക പ്രോഗ്രാം സജ്ജീകരിച്ചിരുന്നു. സർവ്വപ്രധാനമായ വിഷയങ്ങളെപ്പററി ദിവസവും മൂന്നു പ്രധാന കേന്ദ്രങ്ങളിൽവെച്ചു് അദ്വിതീയപണ്ഡിതന്മാരുടെ പ്രസംഗങ്ങൾ ഉണ്ടായിരുന്നു. പ്രതിപാദ്യവിഷയങ്ങൾ: കുടുംബത്തിന്റെ നാശം, വിശ്രമവേളകളുടെ ഉപയോഗം, ആധുനികരാഷ്ട്രം, ലോകസമാധാനം, മതത്തിന്റെ താഴ്ച മുതലായവ ആയിരുന്നു. ഗിൽഡ്ഹോളിൽവെച്ചു വ്യവസായികൾക്കും കളിസ്ഥലങ്ങളിൽവെച്ചു യുവതീയുവാക്കന്മാക്കും പോളിംഗ്സ്റ്റേഷനിൽവെച്ചു സാധാരണ ജനങ്ങൾക്കും ഉപയോഗയോഗ്യമായ പ്രസംഗപരമ്പരകൾ നടത്തിക്കൊണ്ടിരുന്നു.

വലിയ ഒരനുഭവമാണു് ഈ മിഷ്യൻമൂലം ലണ്ടൻപട്ടണത്തിലുണ്ടായതു്. ഈ വേല തുടരാനും വേണ്ട മാർഗ്ഗങ്ങൾ നിർദ്ദേശിച്ചിട്ടുണ്ടു്. മററു് ഇംഗ്ലീഷ് പട്ടണങ്ങളും ലണ്ടനെ അനുകരിച്ചു വേല ആരംഭിച്ചിട്ടുണ്ടു്. ഇതുപോലെയുള്ള ഒരു മിഷ്യൻപ്രവത്തനം സുറിയാനിസഭയിലും എല്ലാ കിഴക്കൻ സഭകളിലും ആരംഭിക്കുന്നതു് ഉപയോഗപ്രദമായിരിക്കും.

## സി. എം. എസ്സ്. തൃതീയ ജൂബിലി.

ചർച്ചു് മിഷ്യനറിസമൂഹം തെന്നിന്ത്യയിൽ സ്ഥാപിതമായിട്ടു 150 വർഷങ്ങൾ തികയുന്നതിന്റെ ജൂബിലിമഹാമഹം കോട്ടയത്തുവച്ചു സെപ്റ്റംബർ 16-ം 17-ം തീയതികളിൽ ആഘോഷിക്കപ്പെട്ടിരിക്കുന്നു. വിദ്യാഭ്യാസപരമായും സാമൂഹ്യമായും പ്രസ്തുത സമൂഹം രാജ്യത്തിനു പൊതുവെ ചെയ്തിട്ടുള്ള സേവനങ്ങൾ എത്രയും പ്രശംസാർഹമത്രെ. എന്നാൽ അവരുടെ ആഗമനത്തെ തുടന്നുള്ള പ്രവത്തനങ്ങളെ അപാരമായ വേദനയോടുകൂടെയല്ലാതെ മലങ്കരസഭയ്ക്കു വിക്ഷിപ്പാൻ സാധിക്കുന്നതല്ല. 16-ാംശതാബ്ദത്തിലുണ്ടായ പറങ്കി കത്തോലിക്കാ ആക്രമണത്തെ അതിജീവിച്ചു്, പുരോഗമിച്ചുകൊണ്ടിരുന്ന സുറിയാനിസഭയിലേക്ക്—“ആ പുരാതന സഭയെ നിങ്ങൾ പൊളിക്കരുതു്: അതിന്റെ ബിഷപ്പിന്റെ അനുമതികൂടാതെ നിങ്ങൾ അതിൽ ഒന്നും പ്രവത്തിക്കയുമരുതു്” എന്ന നിർദ്ദേശത്തോടെ—ഒരു സഹായമിഷ്യനായിട്ടാണു് അവർ അയയ്ക്കപ്പെട്ടതെങ്കിലും അവരുടെ പ്രവത്തനഫലമായി നമ്മുടെ സഭയിൽനിന്നു സി.എം.എസ്സ്. സഭ, മത്തോമ്മാസഭ എന്നീ നാമങ്ങളോടെ രണ്ടു വിഭാഗങ്ങൾ പിരിഞ്ഞുപോകയാൽ സഭ മൂന്നായി പിളക്കപ്പെട്ടു കിടക്കുന്ന ദയനീയ കാഴ്ചയല്ലയോ നാം കാണുന്നതു്. മാത്രമല്ല നമ്മുടെ വിലയേറിയ മതഗ്രന്ഥങ്ങളെല്ലാം അവർ അപഹരിച്ചുകൊണ്ടുപോയി. സുറിയാനിക്കാക്കായി സമ്പാദിക്കപ്പെട്ട വസ്തുവകകളിൽ ഗണ്യമായ ഒരുഭാഗം അവർ സ്വായത്തമാക്കുകയും ചെയ്തു. ഇപ്പോഴും അവയെല്ലാം അവരുടെ കൈവശാനുഭവത്തിൽ ഇരിക്കയും ചെയ്യുന്നു. സക്കായിയുടെ മനോഭാവം അവക്കുണ്ടാകുവോളം അവരുടെ ആന്തരിക ക്രൈസ്തവനില ചോദ്യംചെയ്യപ്പെട്ടുകൊണ്ടുതന്നെ നിൽക്കുന്നു. “ഞാൻ ആരോടെങ്കിലും അപഹരിച്ചിട്ടുണ്ടെങ്കിൽ നാലിരട്ടി തിരിച്ചുകൊടുക്കുന്നു” എന്നാണല്ലോ നമ്മുടെ കത്താവിനോടു സക്കായി ഉണത്തിച്ചതു്. അവൻ നന്നായി ചെയ്തു. അപ്പോഴത്രെ ഇന്നു് ഈ ഭവനത്തിനു ജീവനുണ്ടായി എന്ന ആശീർവാദത്തിനു് അവൻ അർഹനായിത്തീന്നതു് എന്ന വസ്തുത ഈ സന്ദർഭത്തിൽ സ്മരണീയമത്രെ. ജൂബിലിയാഘോഷം പ്രമാണിച്ചു കോട്ടയം സി. എം. എസ്സ്. കോളജ് ഹാളിൽവച്ചു നടത്തപ്പെട്ട പബ്ളിക്ക് മീററിങ്ങിലേക്കു ബിഷപ്പ് ജേക്കബ് തിരുമേനി നമ്മുടെ വിശുദ്ധ പിതാവിനെ പ്രത്യേകം ക്ഷണിച്ചെങ്കിലും തിരുമനസ്സുകൊണ്ടു സക്കീട്ടിലായിരുന്നതിനാൽ യോഗത്തിലേക്കു് എഴുന്നെള്ളുവാൻ തിരുമനസ്സിലേക്കു സാധിച്ചില്ല. യോഗത്തിനു വിജയമാശംസിച്ചു തിരുമനസ്സുകൊണ്ടു് അയച്ച സന്ദേശത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു. “നാം നൂററമ്പതു വർഷം പിറകോട്ടു നോക്കുമ്പോൾ അന്നു നമ്മൾ ഒന്നായിരുന്നതായി കാണുന്നു: നമ്മുടെ പൂർവ്വികന്മാരുടെ പുരാതനസത്യവിശ്വാസത്തിൽ നമ്മൾ വീണ്ടും ഒന്നായിത്തീരണമെന്നു നാം അതിയായി ആഗ്രഹിക്കുന്നു.

# ആത്മനിക്ഷേപം M.C.K.

## 11. നമസ്ക്കാരം—അഥവാ സ്വർഗ്ഗത്തിന്റെ താക്കോൽ.

> ആത്മനിക്ഷേപം എന്ന ഈ പംക്തി അതിന്റെ പദം സൂചിപ്പിക്കുന്നപ്രകാരം വിലയേറിയതാകുന്നു. ഭക്തന്മാരുടെ ലേഖനങ്ങളെ അസ്പദമാക്കി എഴുതപ്പെടുന്ന ഈ പംക്തി വ്യക്തികൾ വായിക്കുന്നതു സന്ധ്യയ്ക്കും പ്രഭാതത്തിലോ പ്രശാന്തപരമായ അന്തരീക്ഷത്തിൽ ആയിരിക്കുമെങ്കിൽ കൂടുതൽ പ്രയോജനകരമായിരിക്കും. പ്രാർത്ഥനായോഗങ്ങളിൽ പ്രസംഗങ്ങൾക്കു പകരവും ഈ പംക്തി ഉപയോഗിക്കപ്പെടാം.–പ.

മനുഷ്യന് ഇതരസൃഷ്ടികളെ അപേക്ഷിച്ചുള്ള മഹിമ എന്താണ്? അവനിൽ നാശമില്ലാത്തൊരു ആത്മാവു സ്ഥിതിചെയ്യുന്നുഎന്നതല്ലയോ? സ്രഷ്ടാവായ ദൈവം ആത്മാവാകുന്നു. ആകയാൽ ആത്മാവുള്ള മനുഷ്യന് ആത്മാവായ ദൈവത്തെ അറിയുവാനും സ്നേഹിപ്പാനും തന്മൂലം ആ ദൈവവുമായി സംസർഗ്ഗം ചെയ്യുവാനും കഴിവുണ്ട്. മനുഷ്യൻ ദൈവവുമായി നടത്തുന്ന സംസർഗ്ഗമത്രെ നമസ്ക്കാരം.

നമസ്ക്കാരം എന്നാൽ എന്ത്? നമസ്ക്കാരം എന്നതു സൃഷ്ടിയായ മനുഷ്യൻ സ്രഷ്ടാവായ ദൈവവുമായി നടത്തുന്ന ആത്മീയസംസർഗ്ഗം ആകുന്നു. നമസ്ക്കാരം എന്നതു നമുക്കു ദൈവത്തിങ്കലേക്കു കരേറുന്നതിനു സ്വർഗ്ഗത്തെ തുറക്കുന്നതിനുള്ള താക്കോൽ ആകുന്നു. നമസ്ക്കാരം വിശ്വാസത്തിന്റെ കോട്ടയും നമ്മെ വിഴുങ്ങുവാനായി അലറി നടക്കുന്ന പിശാചിനെതിരായുള്ള പരിചയും ആയുധവും ആകുന്നു. നമസ്ക്കാരം എന്ന പദത്താൽ പ്രാർത്ഥന മാത്രമല്ല ഉദ്ദേശിക്കപ്പെടുന്നത്. എന്നാലോ പ്രാർത്ഥനയ്ക്കു വേണ്ടിയതും പ്രാർത്ഥനയ്ക്ക് ആദ്യവസാനം ഉണ്ടായിരിക്കേണ്ടതും ആയ ആദരപൂർവ്വമായ ശാരീരികനിലയും ക്രിയകളുംകൂടെയത്രെ. കിഴക്കോട്ടു മുഖമായി നിൽക്കുക കുരിശു വരച്ചു വണങ്ങുകയോ കുമ്പിടുകയോ ചെയ്യുക, സ്തുതിപ്പുകൾ ചൊല്ലുക, ഉപകാരസ്മരണ—അഥവാ കൃതജ്ഞത—സമർപ്പിക്കുക എന്നിവയൊക്കെയും പ്രാർത്ഥനയോടുകൂടെ നമസ്ക്കാരത്തിൽ ഉൾപ്പെടുന്നു. നമസ്ക്കരിക്കുന്നതിനുള്ള നൽവരം സകല മനുഷ്യർക്കും നൽകപ്പെട്ടിട്ടുണ്ട് ആ നൽവരം ഉപയോഗിക്കാത്ത മനുഷ്യൻ മൃഗങ്ങളെക്കാൾ ഒട്ടും മെച്ചമല്ല. ദൈവത്തെ അറിഞ്ഞിട്ടു ദൈവത്തിങ്കലേക്കു ഹൃദയത്തെ ഉയർത്താത്ത മനു

---

പബ്ളിക്കു മീററിങ്ങിനു വിജയം ആശംസിക്കയും ചെയ്യുന്നു."

സി.എം. എസ്സ്. സമുദായം മാമോദീസാപോലുമില്ലാത്ത മെത്രാന്മാരും പട്ടക്കാരുമുള്ള തെന്നിന്ത്യാ ഐക്യസഭയിൽ ലയിച്ചതു നമ്മിൽനിന്നുമുള്ള അവരുടെ വേർപാടുപോലെ തന്നെ നിർഭാഗ്യകരമായിപ്പോയി എന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. തന്മൂലം കാന്റർബറി ആർച്ചുബിഷപ്പ് അദ്ധ്യക്ഷനായ ആംഗ്ലേയസഭയോടുള്ള ബന്ധംപോലും അവർക്കു നഷ്ടപ്പെട്ടിരിക്കയാണല്ലൊ. ആ സ്ഥിതിക്കു മലങ്കരസഭയുമായി അവർ കൂടുതൽ അകലുകയത്രെ ചെയ്തിരിക്കുന്നതു് എങ്കിലും ഇംഗ്ലണ്ടിലെ പ്രൊട്ടസ്റ്റന്റുസഭയിൽകിബിൾ, പ്യൂസി മുതൽപേർ പുറകോട്ടു നോക്കി അബദ്ധോപദേശങ്ങളിൽനിന്നു പിന്തിരിഞ്ഞു് ആംഗ്ലോകാത്തോലിക്കുവിഭാഗത്തെ ഉളവാക്കിയപ്രകാരം തെന്നിന്ത്യാസഭാംഗങ്ങളായ സുറിയാനിക്കാർക്കും പുറകോട്ടു നോക്കി അവർ സ്വീകരിക്കാനിടയായ പീററുമുതൽപേരുടെ പ്രൊട്ടസ്റ്റന്റുപദേശങ്ങളിൽ നിന്നു പിന്തിരിഞ്ഞു പൂർവ്വികന്മാരുടെ പുരാതന സത്യവിശ്വാസം അംഗീകരിക്കാവുന്നതാണ്. സഭകളുടെ പുനരൈക്യം സഭകളുടെ ഗൗരവശ്രദ്ധയ്ക്കു വിഷയമായിരിക്കുന്ന ഇക്കാലത്ത് ഏവംവിധമുള്ള ഒരു പുനരാലോചന സി.എം.എസ്സ്.മിഷ്യനറിമാരാൽ മലങ്കരസഭയുടെ ഉള്ളിൽ സ്ഥാപിതമായി, സഭയിൽ ഉണ്ടായിക്കാണുവാൻ ആഗ്രഹിക്കുന്നു.

ഷ്യൻ്റ് ആട്ടമാട്ടകളെക്കാൾ വല്ല മഹിമയും ഉണ്ടോ എന്നു് ഒരു ഭക്തൻ എഴുതിയിട്ടുണ്ടു്. വിശ്വാസത്തോടുകൂടിയ നമസ്ക്കാരത്തിനു സാധിപ്പാൻ കഴിയാത്തതായി യാതൊന്നും ഇല്ല. ഈ ലോകം സാധാരണയായി നിരൂപിക്കുന്നതിൽ വളരെ കൂടുതൽ കാര്യങ്ങൾ പ്രാർത്ഥനമൂലം നിറവേറുന്നുണ്ടു്.

പ്രാർത്ഥന എന്തിനോടു് ഉപമിക്കപ്പെട്ടിരിക്കുന്നു? പ്രാർത്ഥന സുഗന്ധധൂപത്തിനു തുല്യമാകുന്നു: സുഗന്ധധൂപംപോലെ അതു ദൈവത്തിങ്കലേക്കു കരേറുന്നു: പരിമളവാസനപോലെ അതു ദൈവത്തിനു പ്രസാദകരവുമാകുന്നു. ധൂപവർഗ്ഗത്തിൻെറ പുക പരിശുദ്ധന്മാരുടെ പ്രാർത്ഥനകളോടുകൂടെ ദൈവത്തിങ്കലേക്കു കരേറുന്നതായി യോഹന്നാൻ ശ്ലീഹാ സാക്ഷിച്ചിട്ടുണ്ടു്. (വെ. 8: 4) പഴയനിയമകാലത്തു കൃപാസനത്തിൻമുമ്പാകെ സന്ധ്യയ്ക്കും രാവിലെയും സുഗന്ധധൂപം അർപ്പിക്കുക പതിവായിരുന്നു. ദൈവമക്കളുടെ ആരാധനാപൂർവ്വമായ പ്രാർത്ഥന സുഗന്ധധൂപത്തോടുകൂടെ സ്വർഗ്ഗത്തിലേക്കു കരേറുന്നു എന്നു് അതു സൂചിപ്പിച്ചിരുന്നു. നമസ്ക്കാരം കേൾപ്പാൻ സ്വർഗ്ഗം കാംക്ഷിക്കുന്നു. എന്നാൽപിതാവായ ദൈവത്തിനു് എത്രയും പ്രസാദകരമായ മഹിമയേറിയ നമസ്ക്കാരത്തെ പല മനുഷ്യരും അവഗണിക്കുന്നതു് എത്രയും പരിതാപകരമാകുന്നു.

ആരെല്ലാം പ്രാർത്ഥിക്കണം? എല്ലാവരുംതന്നെ നമസ്ക്കരിക്കണം: എല്ലാവരും തന്നെ പ്രാർത്ഥനാജീവിതം ഉള്ളവരായിരിക്കണം. പ്രാർത്ഥിപ്പാനായി ദേവാലയത്തിലേക്കു കരേറിപ്പോയ പരീശൻെറയും ചുങ്കക്കാരൻെറയും ഉപമ നമ്മുടെ കർത്താവു് അരുളിയതു് എല്ലാ മനുഷ്യരും എപ്പോഴും പ്രാർത്ഥിക്കണമെന്നും ഒരിക്കലും നിരാശപ്പെട്ടുപോകരുതെന്നും വിശദമാക്കുവാനായിരുന്നുവല്ലോ. എല്ലായിടത്തും എല്ലാ മനുഷ്യരും വിശുദ്ധകൈകൾ ഉയർത്തി പ്രാർത്ഥിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു എന്നാകുന്നുവല്ലോ മാർ പൗലൂസ് ശ്ലീഹാ എഴുതിയിട്ടുള്ളതും. ആരെങ്കിലും പ്രാർത്ഥന പരിത്യജിച്ചാൽ സാത്താൻ അവനെ സമീപിക്കും: അവനിൽ പ്രവേശിക്കും: ക്രൈസ്തവജീവിതഗതിയിൽ അവനെ അധൈര്യപ്പെടുത്തി പിന്തിരിക്കും. നമസ്ക്കാരകനെ പിശാചിനു ഭയമാണു്.

എങ്ങനെ പ്രാർത്ഥിക്കണം? നീ പ്രാർത്ഥിപ്പാൻ നിൽക്കുമ്പോൾ നിൻെറ വിചാരങ്ങൾക്കു കടിഞ്ഞാൺ ഇടുക: അവയെ ദൈവത്തിങ്കലേക്കു കേന്ദ്രീകരിക്കുക. സന്നിധിബോധത്തോടെ—ദൈവസാന്നിധ്യബോധത്തോടെ—പ്രാർത്ഥിക്കുക. കർത്താവിൻെറ നാമം പരിശുദ്ധവും ഭയങ്കരവും ആകുന്നു. (സ. 111:9) ആകയാൽ ആ നാമത്തിനനുയോജ്യമായ ആദരവോടെ പ്രാർത്ഥിക്കണം. മ്ശിഹാ സ്വർഗ്ഗാരോഹണം ചെയ്തപ്പോൾ പടിഞ്ഞാറോട്ടും ശ്ലീഹന്മാർ കിഴക്കോട്ടും തിരിഞ്ഞുനിന്നതിനാലും,നിങ്ങളെ വിട്ടു സ്വർഗ്ഗാരോഹണം ചെയ്ത ഈ യേശുവിനെ സ്വർഗ്ഗത്തിലേക്കു പോകുന്നതായി നിങ്ങൾ കണ്ടതുപോലെതന്നെ അവൻ വീണ്ടും വരും എന്നു മാലാകമാർ പറഞ്ഞതിനാലും ക്രിസ്തുവിൻെറ പുനരാഗമനത്തിൻവേണ്ടി നോക്കിപ്പാർത്തുകൊണ്ടെന്നപ്രകാരം ഭക്തിപൂർവ്വം കിഴക്കോട്ടു തിരിഞ്ഞുനിന്നു പ്രാർത്ഥിക്കണം എന്നത്രെ നമ്മുടെ നിയമം. ഭിക്ഷുക്കൾക്കു ധനവാന്മാരെക്കൊണ്ടെന്നപ്രകാരം നമുക്കു ദൈവത്തെക്കൊണ്ടു് ആവശ്യമുണ്ടു്, നമ്മൾ അവരെപ്പോലെയുള്ള അഗതികളാകുന്നു എന്നബോധം നമുക്കു് ആഴമായി ഉണ്ടായിരിക്കണം. ദാഹിച്ചിരിക്കുന്നേടത്തു ഞാൻ വെള്ളവും വരണ്ടനിലത്തു നീരൊഴുക്കും പകരും. (ഏശാ. 44: 3) ആകയാൽ ദാഹിച്ചു വരണ്ടു വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമിയെപ്പോലെ നമ്മൾ ദൈവത്തെ സമീപിക്കണം. മാൻ നീർത്തോടുകളിലേക്കു ചെല്ലുവാൻ കാംക്ഷിക്കുന്നതുപോലെ നമ്മൾ ദൈവത്തിങ്കലേക്കു സമീപിക്കണം. പ്രാർത്ഥന രണ്ടുവിധമുണ്ടെന്നു പറയാം: പൊതുപ്രാർത്ഥനയും രഹസ്യപ്രാർത്ഥനയും. രണ്ടിനും മേൽ പ്രസ്താവിച്ചവ ആവശ്യമത്രെ. പൊതുപ്രാർത്ഥന ഭവനങ്ങളിൽ കുടുംബാംഗങ്ങൾ ഒരുമിച്ചും പള്ളികളിൽ വിശ്വാസികൾ കൂടിയും പരസ്യമായി നടത്തുന്നു. എന്നാൽ രഹസ്യപ്രാർത്ഥന ഓരോ വ്യക്തി തനിച്ചത്രെ നടത്തുന്നതു്. അതു കപടഭക്തരെപ്പോലെ നടത്തരുതു്. നീ പ്രാർത്ഥിക്കുമ്പോൾ അറയിൽ

പ്രവേശിച്ചു വാതിൽ അടച്ചു രഹസ്യത്തിലുള്ള നിന്റെ പിതാവിനോടു പ്രാർത്ഥിക്കുക. രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവു നിനക്കു പ്രതിഫലം തരും.

എപ്പോൾ പ്രാർത്ഥിക്കണം? നിങ്ങൾ പരീക്ഷയിൽ അകപ്പെടാതിരിക്കുവാൻ ജാഗരിക്കുകയും പ്രാർത്ഥിക്കുകയും ചെയ്‌വിൻ. (മ.26:40) ഇടവിടാതെ പ്രാർത്ഥിപ്പിൻ. (1തെ 5:17) പ്രാർത്ഥനയിൽ ഉററിരിപ്പിൻ. (കൊ. 4:5) നിങ്ങൾ സുബോധമുള്ളവരായും പ്രാർത്ഥനയ്ക്കു ജാഗരണമുള്ളവരായും ഇരിപ്പിൻ. (1 പ. 4:7) വിശ്വാസികൾ എപ്പോഴും തന്നെ പ്രാർത്ഥനയുടെ ആത്മാവിൽ--ദൈവസാന്നിധ്യബോധത്തോടെ — ജീവിക്കേണ്ടതാകുന്നു. എന്നാൽ പ്രാർത്ഥനയ്ക്കു പ്രത്യേക സമയങ്ങളും ആവശ്യമത്രെ. എന്തെന്നാൽ ചിലപ്പോഴെങ്കിലും പ്രാർത്ഥിക്കാത്തവൻ ഒരിക്കലും പ്രാർത്ഥിക്കയില്ല. അവൻ പ്രാർത്ഥനാജീവിതമില്ലാത്തവനായി നശിച്ചുപോകും. ക്രിസ്ത്യാനികൾ പ്രാർത്ഥന ഇല്ലാത്തവരായി ഭവിക്കുന്നതു് എത്രയോ കഷ്ടമാണ്. ആകയാൽ ചില പ്രത്യേക യാമങ്ങൾ പ്രാർത്ഥനയ്ക്കായി വിശ്വാസികൾ ഉപയോഗിക്കണം എന്നു സഭ നിർദ്ദേശിക്കുന്നു ചിലർ ദാവീദിനെപ്പോലെ ദിവസം ഏഴു പ്രാവശ്യം പ്രാർത്ഥിക്കുന്നു ചിലർ ദാനിയേലിനെപ്പോലെ ദിവസം മൂന്നുപ്രാവശ്യം നമസ്ക്കരിക്കുന്നു രണ്ടുനേരമെങ്കിലും പ്രാർത്ഥിക്കുക എന്നതു യാതൊരുവനും ഒഴിച്ചുകൂടാത്തതാകുന്നു പ്രാർത്ഥനാസമയത്തെ കർത്താവിന്റെ ദിവസംപോലെ പരിശുദ്ധമായി നാം കരുതണം ആ സമയം നമ്മുടെ സൗകര്യാനുസരണമോ ഇഷ്ടാനുസരണമോ നാം മാററിക്കൂടാത്തതാകുന്നു.

എന്തെല്ലാം കാര്യങ്ങൾക്കായി നാം പ്രാർത്ഥിക്കണം? ഒരു ബാലൻ പിതാവിനോടു കത്തി ചോദിച്ചാൽ പിതാവു് അതു് അവനു നൽകുമോ? ഒരു ബാലിക മാതാവിനോടു തീക്കനൽ ചോദിച്ചാൽ മാതാവു് അതു് അവൾക്കു കൊടുക്കുമോ? കത്തിയും തീക്കനലും അപകടകരമാണെന്നു് ആ കുട്ടികൾ അറിയുന്നില്ല. എന്നാൽ മാതാപിതാക്കന്മാർ അറിയുന്നു. അപ്രകാരംതന്നെ നമുക്കു് അപകടകരമായ പല കാര്യങ്ങൾ ഉണ്ടു്. ആ വസ്തുത നാം അറിയാതെ അവയ്ക്കുവേണ്ടി നാം പ്രാർത്ഥിക്കുന്നുണ്ടായിരിക്കാം. അവയ്ക്കു മറുപടി കിട്ടാതിരുന്നാൽ നമുക്കു നിരാശ തോന്നിയേക്കാം. എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം നടക്കട്ടെ എന്നതായിരിക്കണം നമ്മുടെ മനോഭാവം. നമ്മുടെ ഇഷ്ടത്തിനു ദൈവത്തെ കുനിക്കുക എന്നതല്ല പ്രാർത്ഥനയുടെ ഉദ്ദേശം, എന്നാലോ നമ്മെത്തന്നെ ദൈവത്തിങ്കലേക്കു് ഉയർത്തുക എന്നതത്രെ. ആററിൽ കിടക്കുന്ന ഒരു വള്ളത്തിൽ നിന്നുകൊണ്ടു കരയ്ക്കു വൃക്ഷത്തിൽ കെട്ടിയിരിക്കുന്ന കയറിൽ നാം പിടിച്ചുവലിച്ചാൽ കര വള്ളത്തിങ്കലേക്കല്ല അടുക്കുന്നതു്: വള്ളം കരയ്ക്കത്രെ, നാം കരയ്ക്കടുക്കുന്നു. അപ്രകാരം തന്നെ നമ്മുടെ പ്രാർത്ഥന നമ്മെ ദൈവത്തിങ്കലേക്കു് അടുപ്പിക്കുന്നതായിരിക്കണം. ഓരോരുവനും അവനവന്റെ കാര്യം മാത്രം അന്വേഷിച്ചാൽ പോരാ, മററുള്ളവരുടെയും കാര്യങ്ങൾകൂടെ അന്വേഷിക്കണം എന്നു് എഴുതപ്പെട്ടിരിക്കുന്നപ്രകാരം നാം നമുക്കു വേണ്ടി മാത്രം പ്രാർത്ഥിച്ചാൽ പോരാ: മററുള്ളവർക്കുവേണ്ടിയും പ്രാർത്ഥിക്കണം. ജീവനോടിരിക്കുന്ന വിശ്വാസികൾക്കുവേണ്ടിയും അവിശ്വാസികൾക്കുവേണ്ടിയും പ്രാർത്ഥിക്കണം. പോരാ, വാങ്ങിപ്പോയ വിശ്വാസികൾക്കുവേണ്ടിയും പ്രാർത്ഥിക്കണം. ജീവനോടിരുന്നപ്പോൾ അവർ നമ്മുടെ പ്രാർത്ഥനയെ ആഗ്രഹിച്ചപ്രകാരം മരണശേഷവും ആഗ്രഹിക്കുന്നു: എന്തെന്നാൽ പരലോകജീവിതം ഇഹലോകജീവിതത്തിന്റെ മുറിയാതെ തൊട്ടുള്ള തുടർച്ചയാകുന്നു. "ആ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെത്തുവാൻ കർത്താവു് അവനു സംഗതിവരുത്തട്ടെ", എന്നു മാർ പൗലൂസ് ശ്ലീഹാ അദ്ദേഹത്തിന്റെ സ്നേഹിതനായിരുന്ന വാങ്ങിപ്പോയ ഒനേസിഫോറോസിനുവേണ്ടി പ്രാർത്ഥിച്ചപ്രകാരം നമ്മുടെ വാങ്ങിപ്പോയവർക്കുവേണ്ടി നാമും പ്രാർത്ഥിക്കേണ്ടതാകുന്നു. നമുക്കുവേണ്ടി നാം പ്രാർത്ഥിക്കുമ്പോൾ ശലോമോന്റെ പ്രാർത്ഥന നമുക്കു മാതൃകയായി ഇരിക്കാവുന്നതാണു്. "എനിക്കു ജ്ഞാനവും വിവേകവും തരണമേ," എന്നല്ലോ അദ്ദേഹം പ്രാർത്ഥിച്ചതു്. അതിനു നൽകപ്പെട്ട മറുപടി എന്തായിരുന്നു? "ധനം, സമ്പത്തു്, മാനം,

ശത്രുനിഗ്രഹം എന്നിവയോ ദീർഘായുസ്സോ നിചോദിക്കാതെ ജ്ഞാനവും വിവേകവും ചോദിക്കയാൽ ജ്ഞാനവും വിവേകവും നിനക്കു നൽകിയിരിക്കുന്നു. അതു കൂടാതെ ആക്കും ലഭിച്ചിട്ടില്ലാത്ത ധനവും സമ്പത്തും മാനവും ഞാൻ നിനക്കു തരും." കത്താവേ, എന്നോടുത്തരമരുളേണമെ, ദൈവമേ, മഹാപാപിയായ എന്നോടു കരുണയുണ്ടാകണമേ, കത്താവേ, നിന്റെ രാജ്യത്തിൽ നീ വരുമ്പോൾ എന്നെയും ഓത്തുകൊള്ളണമെ—എന്നിങ്ങനെയുള്ള അപേക്ഷകളും ദൈവമുമ്പാകെ അംഗീകാര്യമായിരുന്നുവല്ലോ. ശാരീരികമോ ലൗകികമോ ആയ ആവശ്യങ്ങൾക്കുവേണ്ടിയും നമുക്കു ദൈവത്തെ സമീപിക്കാവുന്നതാണു്. ദിഷ്ടതിക്കാരായ എത്രയോ പേർ അവയ്ക്കായി പ്രാർത്ഥിക്കുകയും അനുഗ്രഹീതരാകയും ചെയ്തിട്ടുണ്ടു്! എന്നാൽ മുന്നമെ ദൈവത്തെയും ദൈവരാജ്യത്തെയും അന്വേഷിച്ചു കണ്ടെത്തുക: അപ്പോൾ സകലവും നമുക്കു ലഭിക്കും.

**പ്രാർത്ഥനയ്ക്കു മറുപടി ലഭിക്കേണമെങ്കിൽ നാം എന്തുചെയ്യണം?**

പ്രാർത്ഥനയ്ക്കു വിശ്വാസം പിന്തുണ നിൽക്കേണ്ടതു് അത്യാവശ്യമത്രെ. എന്തെന്നാൽ വിശ്വാസം കൂടാതെ ദൈവത്തെ പ്രസാദിപ്പിക്കുവാൻ ആക്കും കഴിയുന്നതല്ല. വിശ്വസിക്കുന്നു എന്ന പദം എത്രയും അർത്ഥവത്താണു്. മക്കൾ പിതാവിനെ എന്നപ്രകാരം നാം ദൈവത്തെ പരിപൂർണ്ണ വിശ്വാസത്തോടെ ആശ്രയിക്കണം. അപ്പോൾ "മക്കളിലപ്പൻ കൃപചെയ്‌വതുപോലെ" ദൈവം നമ്മോടു കൃപചെയ്യും. വിശ്വസിക്കുന്നവനു സകലവും സാധിക്കും എന്നാണല്ലോ നമ്മുടെ കത്താവു് അരുളിയിട്ടുള്ളതു്. കത്താവേ ഞാൻ വിശ്വസിക്കുന്നു: എന്റെ അവിശ്വാസത്തിനു സഹായിക്കണമേ എന്ന മനോഭാവം നമുക്കു് ഉണ്ടായിരിക്കട്ടെ.

രണ്ടാമതായി നമുക്കു് ആരോടും പക ഉണ്ടായിരിക്കരുതു്. നമ്മുടെ കടക്കാരോടു നാം ക്ഷമിച്ചെങ്കിൽ മാത്രമെ നമ്മോടു ദൈവം ക്ഷമിക്കയുള്ളു: നാം അനുഗ്രഹങ്ങൾക്കു് അർഹരാകയുമുള്ളു.

മൂന്നാമതായി നാം ദൈവകല്പനകൾക്കു് അനുസരണമുള്ളവരായിരിക്കണം. "ന്യായപ്രമാണം കേൾക്കാതെ ചെവി തിരിച്ചുകളയുന്നവന്റെ പ്രാർത്ഥന ദൈവത്തിനു വെറുപ്പാകുന്നു." (സുഭാ. 28:9) "ഞാൻ എന്റെ ഹൃദയത്തിൽ അകൃത്യം കരുതിയിരുന്നെങ്കിൽ കത്താവു് എന്റെ പ്രാർത്ഥന കേൾക്കയില്ലായിരുന്നു. (സ. 66:18) നാം അവന്റെ കല്പനകളെ പ്രമാണിച്ചു് അവനു പ്രസാദമുള്ളതു ചെയ്തുകൊണ്ടു് എന്തു യാചിച്ചാലും അവങ്കൽനിന്നു ലഭിക്കും. (1 യോ 3:22) പ്രാർത്ഥനാമറുപടിക്കുള്ള പ്രധാന വിഘ്നം ദൈവേഷ്ടത്തിനു വഴിപ്പെടുവാൻ പ്രാർത്ഥകനുള്ള വിമുഖതയത്രെ. പ്രാർത്ഥകൻ അനുതാപവും വിമോചനവും അന്വേഷിച്ചാൽ പാപം പ്രാർത്ഥനാമറുപടിക്കു വിഘാതമായി നിൽക്കുകയില്ല. എന്നാൽ പാപപ്രേമവും മനപ്പൂർവമായ ധിക്കാരവും തടസ്സമായിത്തന്നെ നിൽക്കും. "നാം നമ്മുടെ പാപങ്ങളെ ഏറ്റുപറയുമെങ്കിൽ അവൻ നമ്മോടു പാപങ്ങളെ ക്ഷമിച്ചു സകല അനീതിയും പോക്കി നമ്മെ ശുദ്ധീകരിപ്പാൻ തക്കവണ്ണം വിശ്വസ്തനും നീതിമാനും ആകുന്നു." (1 യോ. 1:9) പ്രകാശത്തെക്കാൾ കൂടുതലായി അന്ധകാരത്തെ നാം സ്നേഹിക്കുന്നു എന്നു വരരുതല്ലോ. കടശ്ശി, പ്രാർത്ഥിക്കുന്നവക്കുള്ള ആശ എന്തു്? ചോദിപ്പിൻ; നിങ്ങൾക്കു നൽകപ്പെടും. അന്വേഷിപ്പിൻ; നിങ്ങൾ കണ്ടെത്തും. മുട്ടുവിൻ; നിങ്ങൾക്കു തുറക്കപ്പെടും. സ്വന്ത മകൻ അപ്പം ചോദിച്ചാൽ അവനു കല്ലു കൊടുക്കുന്ന മനുഷ്യൻ നിങ്ങളിൽ ആരുള്ളു? മീൻ ചോദിച്ചാൽ അവനു പാമ്പിനെ കൊടുക്കുമോ? ആകയാൽ ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങൾ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു തന്നോടു യാചിക്കുന്നവക്കു നന്മകളെ എത്രയോ അധികമായിട്ടു കൊടുക്കും! എത്ര മഹത്തായ വാഗ്ദാനം! പ്രാർത്ഥനയ്ക്കായി എത്ര മഹത്തായ ആഹ്വാനം! വിശ്വാസത്തോടെയുള്ള പ്രാർത്ഥന പാഴായിപ്പോകയില്ല. പ്രാർത്ഥിക്കുന്നവക്കുള്ള ആശ ഇതത്രെ. ലോകത്തിനു നൽകുവാൻ കഴിയാത്തതായ മന:സമാധാനം പ്രാർത്ഥന

# ചരിത്രസങ്കല്പകഥയോ?

(കെ. എൻ. ഡാനിയൽ)

## ചരിത്രം എന്നാൽ എന്തു്?

No document, no history "രേഖ അഥവാ ആധാരം ഇല്ലെങ്കിൽ ചരിത്രം ഇല്ല" എന്നതു സർവ്വപ്രധാനമായ ഒരു പ്രമാണമത്രെ. സംഭവകാലത്തു ജീവിച്ചവരും അതിനെപ്പററി അറിയാൻ ഇടയുള്ളവരും കളവുപറയാൻ പ്രേരണ ഇല്ലാത്തവരുമായ ആളുകൾ എഴുതിയിട്ടുള്ളവയാണു ചരിത്രരേഖകൾ അഥവാ ആധാരങ്ങൾ. സംഭവം നേരിട്ടറിഞ്ഞിട്ടുള്ളവരോടു് അന്വേഷിച്ചു മനസ്സിലാക്കിയതാണെന്നു യോഗ്യനായ ഒരാൾ എഴുതിയാൽ അതിനെ ഒരു രണ്ടാംതരം ചരിത്രരേഖയായിട്ടു ഗണിക്കാം.

തൻെറ കാലത്തിനു് ഒരു നൂററാണ്ടു മുമ്പിലത്തെ കാര്യം രേഖഇല്ലാത്ത കേട്ടുകേൾവി എത്ര വലിയ ചരിത്രപാരായണികൻ എഴുതിയാലും അതു ചരിത്രമായി സ്വീകരിക്കപ്പെടുന്നതല്ല. രേഖകൊണ്ടു സ്ഥാപിക്കപ്പെട്ടിരിക്കുന്ന വാസ്തവങ്ങളോടു യോജിക്കുന്ന അബദ്ധസംപൂർണ്ണമായ അമ്മൂമ്മക്കഥയും കേട്ടുകേൾവിയും എടുത്തുപറയാം. രേഖ ഇല്ലെങ്കിൽ കേട്ടുകേൾവിക്കു് ഒരു വിലയുമില്ല. അതുകൊണ്ടു ചരിത്രം എന്താണെന്നു് അറിയാവുന്നവരാരും കേട്ടുകേൾവി ചരിത്രമാണെന്നു പറകയില്ല.

മി. വർഗ്ഗീസ് പറയുന്നു:—"പറയുന്ന ഓരോ സംഗതിയും ചരിത്രരേഖകളിന്മേൽ ഉറപ്പിച്ചു മുമ്പോട്ടു പോരുകണമതാണെന്നുള്ള ഉപദേശത്തോടുകൂടിയാണു് അദ്ദേഹം അ[illegible] ണം ചെയ്യുന്നതെങ്കിലും ചരിത്രരേഖകൾ ഉദ്ധരിക്കുക മാത്രമല്ല - - - വരമൊഴിയിൽ പ്രവേശം സിദ്ധിച്ചിട്ടില്ലാത്ത ചാരിത്രികവസ്തുതകൾ ചരിത്ര പശ്ചാത്തലത്തിൽ രേഖപ്പെടുത്തിവയ്ക്കുന്നതിനുകൂടെയും ഒരു ചരിത്രഗവേഷകനായ എനിക്കു് അവകാശമുണ്ടെന്നുള്ളതിനെ ശ്രീ ഡാനിയൽതന്നെയും യാതൊരുതരത്തിലും നിഷേധിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ അവകാശം ഇതര ചരിത്രകാരന്മാരോടെപ്പം - - - - കോവൂർ അയ്പ്പ് താമ്മാ കത്തനാരും മി. ജെ. വർഗ്ഗീസ് ശിരസ്തദാരും ശ്രീ ഡാനിയലും തുടങ്ങിയുള്ള മററു ചരിത്രകാരന്മാരും പലപ്പോഴും ഉപയോഗിച്ചിട്ടുള്ളതുതന്നെയാണു്. പരിഗണനാർഹമായ നിലയിൽ ചാരിത്രികവസ്തുതകൾ രേഖപ്പെടുത്തിവയ്ക്കുന്നതും പിൽക്കാലത്തു ചരിത്രമായിത്തന്നെ ആദരിക്കപ്പെടുന്നു." (ലക്കം 8 പുറം 6) ഗ്രന്ഥിതൻ ഇപ്പോൾ രേഖപ്പെടുത്തിവയ്ക്കാൻ പോകുന്നതു് ഈ തലമുറയുടെ പിതാക്കന്മാരുടെയോ, പിതാമഹന്മാരുടെയോ കാലത്തെ സംഗതികളല്ല പിന്നെയോ പ്രപിതാമഹന്മാരുടെയും പരപ്രപിതാമഹന്മാരുടെയും കാലത്തെ സംഗതികളാണു്. ചുരുക്കിപ്പറഞ്ഞാൽ നൂറോ നൂററമ്പതോ കൊല്ലം മുമ്പു നടന്ന സംഗതികൾ, വരമൊഴിയിൽ വരാത്തതു് (രേഖ ഇല്ലാത്തതു്) കേട്ടറിവോ, സങ്കല്പമോ, രേഖപ്പെടുത്തിവയ്ക്കാൻ തനിക്കധികാരമുണ്ടെന്നും അതിനെ "ശ്രീ ഡാനിയൽതന്നെയും യാതൊരുതരത്തിലും നിഷേധി"ക്കയില്ലെന്നു തനിക്കുറപ്പുണ്ടെന്നും അതെങ്ങനെ കിട്ടിയ അറിവാണെന്നു് ആരും ചോദിച്ചുകൂടെന്നും താൻ ഒരു ചരിത്രഗവേഷകനായതുകൊണ്ടു താൻ പറയുന്നതു് എല്ലാവരും സ്വീകരിച്ചുകൊള്ളേണ്ടതാണെന്നും പിൽക്കാലത്തു് ഇതെല്ലാം ചരിത്രമായിത്തന്നെ ആദരിക്കപ്പെടുമെന്നുമാണു ലേഖ

---

മൂലമുള്ള ദൈവസംസർഗ്ഗമത്രെ. ആകയാൽ വായനക്കാരേ, പ്രാർത്ഥിക്കുക. ജീവിക്കുവാൻ ആഗ്രഹിക്കുന്നെങ്കിൽ--വിജയശ്രീയോടെ ജീവിക്കുവാൻ ആഗ്രഹിക്കുന്നെങ്കിൽ--പ്രാർത്ഥനയുടെ ആത്മാവിനെ പരിപാലിക്കുക. എന്തെന്നാൽ പ്രാർത്ഥന സ്വർഗ്ഗത്തെ തുറക്കുന്ന താക്കോൽ ആകുന്നുവല്ലോ. അതും ഒരു ആത്മനിക്ഷേപം തന്നെ.

കൻ ധരിച്ചിരിക്കുന്നതു്. അദ്ദേഹത്തിൻെറ പ്രഖ്യാപനങ്ങൾക്കു തെളിവെന്താണെന്നുമാത്രം ഞാൻ ചോദിച്ചതു് "അഭിക്രമണം" (മല്ലിടീൽ) ആണെന്നു പറഞ്ഞതും മുഷിച്ചിൽ ഉണ്ടായതും ഇതുകൊണ്ടാണു്. മുഷിച്ചിലുണ്ടാകാവുന്നതുതന്നെ. ചരിത്രഗവേഷകനായ താൻ പറയുന്നതു ചരിത്രമായി സ്വീകരിക്കേണ്ടതായിരിക്കെ അങ്ങനെ ചെയ്യാതിരുന്നാൽ. തൻെറ അധികാരത്തെ "ശ്രീ ഡാനിയൽ തന്നെയും യാതൊരു തരത്തിലും നിഷേധി"ക്കയില്ലെന്നു തനിക്കുറപ്പുള്ള അധികാരത്തെ ചോദ്യംചെയ്താൽ കോപം വരാതിരിക്കുമോ? എന്നാൽ അദ്ദേഹം ഒരു കാര്യം ആലോചിച്ചില്ല. അദ്ദേഹം രേഖപ്പെടുത്തുന്നതിനു നേരെ വിപരീതമായി രേഖപ്പെടുത്തുന്നതിൻ ചരിത്രഗവേഷകനെന്നു പറയുന്ന വേറൊരാളിനു് അവകാശമില്ലയോ? ഇതിനു രണ്ടിനും വിരോധമായി ഒരു രേഖ ഉണ്ടാക്കുന്നതിനു മൂന്നാമതൊരുത്തനു് അവകാശമില്ലയോ? ഇതിൽ ഏതാണു പിൽക്കാലത്തു ചരിത്രമായിത്തന്നെ ആദരിക്കപ്പെടു" ന്നതു്?

ചരിത്രം എന്നതു് എന്താണു് എന്നു വിശദീകരിപ്പാനായി ഞാൻ ഒരു സംഗതി എടുത്തുപറഞ്ഞിരുന്നു. അരിക്കാരന്മാർ "കഴുത്തിൽ പിടിച്ചു സാവധാനം വെളിയിലേക്കു തള്ളിയ" ഏതാനും നസ്രാണി ജഡ്ജിമാരുടെ പേരു് സ്നേഹിതൻ പറഞ്ഞിരുന്നു. ഇവരിൽ അഞ്ചു പേരെ നല്ലപോലെ അറിയുന്ന എൻെറ പിതാമഹി (എന്നെ പതിനാറു വയസ്സുവരെ വളർത്തിയ ആൾ) അവരെപ്പററിയുള്ള പല വിവരങ്ങളും പറയുന്നതു ഞാൻ കേട്ടിട്ടുണ്ടു്. ഈ ആളിൻെറ അമ്മായിഅപ്പൻ, അമ്മായി അമ്മയുടെ ഇളയസഹോദരൻ, അമ്മായി അപ്പൻെറ ജ്യേഷ്ഠസഹോദരൻ, അദ്ദേഹത്തിൻെറ മരുമകൻ * ഇങ്ങനെ നാലുപേർ എൻെറ സ്വന്തമാണു്. പിന്നൊരാൾ (കോയിപ്പുറത്തു ജഡ്ജി എന്നു മി. വർഗ്ഗീസ് പറയുന്ന വലിയവീട്ടിൽ ജഡ്ജി) ഞങ്ങളുടെ വീട്ടിൽനിന്നു് ഒരു ഫർലോങ്ങു് അകലെ താമസിച്ചിരുന്ന ആളാണു്. അക്കാലത്തെ നല്ല വിദ്യാഭ്യാസം ഉണ്ടായിരുന്ന ആളും മരണപര്യന്തം നല്ല ഓർമ്മശക്തി ഉണ്ടായിരുന്ന ആളുമായ ഈ പിതാമഹി —ഇവരെപ്പററി പറഞ്ഞു ഞാൻ കേട്ടിട്ടുള്ള വിവരങ്ങളൊന്നും ചരിത്രമല്ലെന്നും അതുകൊണ്ടു് അതൊന്നും എഴുതുന്നില്ലെന്നും ഞാൻ പറഞ്ഞു. ഇതു പഴങ്കരന്തം ആണെന്നു മി. വർഗ്ഗീസ് വിധിച്ചതു ശരിതന്നെ. ഞാൻ പൂർണ്ണമായി സമ്മതിക്കുന്നു. എൻെറ പിതാമഹി പറഞ്ഞതു പറഞ്ഞകാലത്തിനു് ഏഴുദശാബ്ദം മുമ്പിലത്തെ കഥയാണു്. പറഞ്ഞ ആൾ ഈ കാലമെല്ലാം അതു ശരിയായി ഓർത്തിരുന്നോ? അതു ഞാൻ കേട്ടിട്ടു് അഞ്ചു ദശാബ്ദത്തിലധികമായി. അതെല്ലാം ഇപ്പോൾ ഞാൻ ശരിയായി ഓർത്തിരിക്കുന്നു എന്നു വിശ്വസിക്കാമോ? ഈ കാരണങ്ങളാൽ അതൊരു തെളിവല്ല, സ്നേഹിതൻ പറയുംപ്രകാരം പഴങ്കരന്തംതന്നെ. ഈ ജഡ്ജിമാരെ സംബന്ധിച്ചു "വരമൊഴിയിൽ പ്രവേശനം സിദ്ധിച്ചിട്ടില്ലാത്ത" ഏതെങ്കിലും വിവരം സ്നേഹിതനു് എവിടെ കിട്ടി? അവരെ നേരിട്ടു പരിചയമുള്ള ആരിൽനിന്നെങ്കിലും വല്ല വിവരവും കിട്ടിയിട്ടുണ്ടോ? നേരിട്ടു പരിചയമുള്ളവരെ കണ്ടവരിൽനിന്നു വല്ല അറിവും കിട്ടിയിട്ടുണ്ടോ? അവരെ കണ്ടവരിൽനിന്നു വല്ല വിവരവും കിട്ടിയിട്ടുണ്ടോ? പത്തോ ഇരുപതോ കൈമറിഞ്ഞുവന്ന വിവരമല്ലെ മി. വഗ്ഗീസിൻ കിട്ടിയിട്ടുണ്ടെങ്കിൽ കിട്ടിയിട്ടുള്ളതു്? എൻെറ പിതാമഹി സ്വന്തക്കാരായ നാലുപേരെയും സമീപസ്ഥനായ ഒരാളിനെയുംപററി അവിടത്തേക്കു നേരിട്ടുള്ള അറിവു് എന്നോടു പറഞ്ഞിട്ടുള്ളതൊന്നും ചരിത്രമല്ലെന്നും പഴങ്കരന്തം ആണെന്നും വിധിച്ചിരിക്കുന്ന ലേഖകൻ ഈ അഞ്ചുപേരെപ്പററി പത്തോ ഇരുപതോ കൈമാറി തനിക്കു കിട്ടിയിട്ടുള്ള അറിവുകളോ സങ്കല്പങ്ങളോ എഴുതിയാൽ അദ്ദേഹം ഒരു ചരിത്രഗവേഷകനായതുകൊണ്ടു ഞാനും മററെല്ലാവരും അതു ചോദ്യംചെയ്യാതെ സമ്മതിച്ചുകൊള്ളണമെന്നാണു പറയുന്നതു്. "വരമൊഴിയിൽ പ്രവേശനം സിദ്ധിച്ചിട്ടില്ലാത്ത ചാരിത്രികവസ്തുതകൾ ചരിത്രപശ്ചാത്തലത്തിൽ രേഖപ്പെടുത്തിവയ്ക്കുന്നതിനുകൂടെയും ഒരു ചരിത്രഗവേഷകനായ എനിക്കു് അ

* ജഡ്ജി കൊച്ചുകോശി മുതലാളി, തേവലക്കര ജഡ്ജി, ജഡ്ജി കുഞ്ഞാക്കണ്ട മുതലാളി, പുതിയോട്ടു് ജഡ്ജി.

വകാശമുണ്ട്'" എന്നു പറഞ്ഞുകൊണ്ട് നൂററാണ്ടുകൾക്കുമുമ്പു നടന്ന സംഗതികൾ കേട്ടുകേൾവിയോ സങ്കല്പമോ ആരെങ്കിലും എഴുതിയാൽ അതു ചരിത്രമാണെന്നാത്രെ സ്നേഹിതൻ ധരിച്ചിരിക്കുന്നതു്. ശോചിക്കയല്ലാതെ എന്തുചെയ്യാം!

കോവൂരച്ചൻ നവീകരണചരിത്രവും വർഗ്ഗീസ് ശിരസ്തദാർ മത്ത്യസ് അത്താനാസ്യോസിന്റെ ജീവചരിത്രവും എഴുതിയതു രേഖകളെ അടിസ്ഥാനപ്പെടുത്തി അല്ലെന്നു പറയുന്നു. ഓരോരുത്തർക്കു് അവരവരുടെ കാലത്തെ വസ്തുതകൾ തങ്ങളുടെ നേരിട്ടുള്ള അറിവും നേരിട്ടറിവുള്ള ഇതരന്മാരിൽനിന്നു കിട്ടിയിട്ടുള്ള അറിവും രേഖപ്പെടുത്താം. അതു് അക്കാലത്തെ ആളുകളിൽ ആരും നിഷേധിക്കാത്തപക്ഷം ചരിത്രമായി സ്വീകരിക്കപ്പെടുന്നതാണു്. മി. വർഗ്ഗീസിനും ഈ അവകാശമുണ്ടു്.

ആധുനികകാലത്തെ സംഗതികൾ രേഖപ്പെടുത്തിവയ്ക്കാൻ മി വർഗ്ഗീസിനു് അവകാശമുണ്ടെങ്കിലും ആധുനികന്മാർ അതിനെ എതിർക്കുന്നപക്ഷം അതു ചരിത്രമായി സ്വീകരിക്കപ്പെടുകയില്ല. അതുകൊണ്ടു തങ്ങൾക്കു നേരിട്ടുള്ള അറിവുകൾ രേഖപ്പെടുത്തുന്നവരും എതിരുണ്ടായേക്കാമെന്നു തോന്നുന്ന സംഗതികൾക്കു മററാളുകളുടെ സാക്ഷ്യംകൂടെ കൊടുത്തിരിക്കേണ്ടതാണു്. അല്ലാത്തപക്ഷം മററുള്ളവർ അതിനെ നിഷേധിക്കുകയും സംശയകരമായ സംഗതിയായിട്ടു ചരിത്രകാരന്മാർ തള്ളിക്കളകയും ചെയ്യുന്നതാണു്. കാര്യം ഇങ്ങനെ ഇരിക്കെ ഒരു നൂററാണ്ടിൽ അധികം മുമ്പു നടന്ന സംഗതികൾ വരമൊഴിയിൽ വരാത്തതു രേഖപ്പെടുത്തിവയ്ക്കാൻ മി. വർഗ്ഗീസോ കോവൂരച്ചനോ ആരു ശ്രമിച്ചാലും അതിനെ പഴങ്കരന്തമായിട്ടു വിദ്വാന്മാർ അപഹസിക്കുന്നതാണു്.

എന്നാൽ ചുരുക്കമായി ചരിത്രം എഴുതുമ്പോൾ ചരിത്രപാരായണികന്മാരിൽ ആർക്കും നിഷേധിക്കാൻ നിവൃത്തി ഇല്ലാതവണ്ണം സ്പഷ്ടമായ രേഖ ഉള്ള വസ്തുതകൾ തെളിവുകൂടാതെ എഴുതുക പതിവുണ്ടു്. ഞാനും അങ്ങനെ ചെയ്തിട്ടുണ്ടു്. തക്കമുള്ളവർ ചോദിച്ചാൽ തെളിവുകൊടുക്കും. തെളിവു കിട്ടിയില്ലെങ്കിൽ അതു സ്വീകരിക്കേണ്ട. സ്വീകരിക്കയില്ല.

അതുകൊണ്ടു ചരിത്രപരമായ വിവാദവിഷയങ്ങളെപ്പററി എഴുതുമ്പോൾ ഓരോ പ്രഖ്യാപനത്തിനും ആധാരം കാണിച്ചിരിക്കണമെന്നു സ്നേഹിതൻ ധരിച്ചിരിക്കണം. ആധാരം കൂടാതെ വിവാദവിഷയങ്ങളെപ്പററി എഴുതിയാൽ അതു നിന്ദാപൂർവ്വം വീക്ഷിക്കപ്പെടുന്നതാണെന്നും നിരൂപണാർഹമല്ലെന്നും ധരിച്ചുകൊണ്ടു സ്നേഹിതൻ തന്റെ ലേഖനം മാറി എഴുതണം.

ഇനിയും ഞാൻ തെളിവു ചോദിച്ച വിഷയങ്ങളിലേക്കു കടക്കാം. സി.എം.എസ്സ്. മിഷ്യണറിമാർ ഇവിടെ വന്നതു് 1816-ലാണെന്നു ലേഖകൻ മറുപടി പറഞ്ഞിരിക്കുന്നതുകൊണ്ടും അതു സർവ്വസമ്മതമായ വസ്തുത ആയതുകൊണ്ടും അതിനു തെളിവു് ആവശ്യമില്ല.

## കൈതയിൽ മല്പാനും നവീകരണവും

(2) "കൈതയിൽ ഗീവർഗ്ഗീസു മല്പാനും സ്നേഹിതനുംകൂടി ചെയ്ത നവീകരണങ്ങൾ തെററാണെന്നു് അദ്ദേഹം മത്ത്യസ് അത്താനാസ്യോസിന്റെ കാലത്തു ശെമ്മാശ്ശന്മാരെ പഠിപ്പിച്ചു എന്നുള്ളതിലേക്കു തെളിവെന്തു്?"

ഇതിനു സ്നേഹിതന്റെ മറുപടി—"യാക്കോബായസഭയുടെ മെത്രാപ്പോലീത്താ ആയി തിരുവെഴുത്തുവിളംബരം വാങ്ങി ഭരണം ആരംഭിച്ച മാർ മത്യസ് അത്താനാസ്യോസിന്റെ മേൽനോട്ടത്തിൽ ആരംഭിച്ച വൈദികസിമ്മനാരിയിൽ കൈതയിൽ മല്പാൻ അദ്ധ്യാപനാർത്ഥം പ്രവേശിച്ചതു് അബ്രഹാംമല്പാന്റെ നവീകരണോപദേശം പഠിപ്പിക്കുന്നതിനായിരുന്നു എന്നും പഠിപ്പിച്ചതെല്ലാം നവീകരണോപദേശം ആണെന്നും തെളിയിക്കേണ്ട ഭാരം ശ്രീ ഡാനിയലിനുതന്നെ ഉള്ളതാണു്."

മത്ത്യസ് അത്താനാസ്യോസ് യാക്കോബായവിശ്വാസം പാലിച്ച ആളാണെന്നും ആ സ്ഥിതിക്കു് അദ്ദേഹത്തിന്റെ കീഴിൽ മല്പാനായിരുന്ന കൈതയിൽ മല്പാൻ യാക്കോബായ വിശ്വാസമല്ലാതെ മറെറാന്നും പഠിപ്പിക്കാൻ ഇട

# മി. കെ. എൻ. ദാനിയേലിൻെറ മായാചരിത്രം

(ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസ്)

"വരമൊഴിയിൽ പ്രവേശനം സിദ്ധിച്ചിട്ടില്ലാത്ത ചാരിത്രികവസ്തുതകൾ ചരിത്രപശ്ചാത്തലത്തിൽ രേഖപ്പെടുത്തിവെക്കുന്നതിനുകൂടിയും ഒരു ചരിത്രഗവേഷകനായ എനിക്കു് അവകാശമുണ്ടെ"ന്നു ഞാൻ സാന്ദർഭികമായി പ്രസ്താവിച്ചിരുന്ന ഒരു വാചകത്തിൽ കടന്നുപിടിച്ചുകൊണ്ടു് എൻെറ ഉപക്രമത്തിലും മി. ദാനിയേലിൻെറ ചോദ്യങ്ങൾക്കു ഞാൻ നൽകിയ മറുപടിയിലും പ്രതിപാദിച്ചിട്ടുള്ളതെല്ലാം കേവലം സാങ്കൽപ്പികകഥകളാണെന്നുള്ള മുഖവുരയോടുകൂടിയാണു മി. ദാനിയേൽ ഈ ലക്കത്തിൽ തൻെറ എതിർ റീ-ആരംഭിച്ചിരിക്കുന്നതു്. ചരിത്രം എന്നാൽ എന്താണെന്നും വരമൊഴി എന്നാൽ എന്താണെന്നും മററും

യില്ലെന്നുമാണു വാദം. മത്യൂസ് അത്താനാസ്യോസും അദ്ദേഹത്തിൻെറ വരുതിയിൽ പ്രവത്തിച്ചിരുന്ന മൽപ്പാന്മാരായ കൈതയിൽ മൽപ്പാൻ, ഉലശ്ശേരിൽ മൽപ്പാൻ, പെറുകര പിലിപ്പോസ് മൽപ്പാൻ എന്നിവരെല്ലാം 1012-ലെ നവീകരണം അബദ്ധമെന്നാണു പഠിപ്പിച്ചതെന്നു സ്നേഹിതൻ ഭാവിക്കുന്നു. അത്താനാസ്യോസ് നവീകരണക്കാരൻ ആയിരുന്നു എന്നുള്ളതിലേക്കു് അദ്ദേഹത്തിൻെറയും സ്നേഹിതന്മാരായിരുന്ന ജോഇജ്ജ മാത്തൻ അച്ചൻ, ബേക്കർ സായ്പ് മുതലായവരുടെയും യാക്കോബായ പ്രമുഖന്മാരായ അനേകരുടെയും രേഖകൾ കാണിക്കാവുന്നതാണു്: ഈ കക്ഷിപിരിച്ചിൽ ഉണ്ടായതു് അത്താനാസ്യോസും അനുചരന്മാരും നവീകരണക്കാരായതുകൊണ്ടാണെന്നു് ഈ നാട്ടിലുള്ള ഏവക്കും അറിയാവുന്നതത്രെ. തെളിവുകൊടുക്കേണ്ട സംഗതിയെ അല്ല. എങ്കിലും ഒരു തെളിവു കൊടുക്കാം. 1077 വൃശ്ചികം 12-ാംതീയതി കേരളത്തിലെ യാക്കോബായക്കാർ ഒന്നുചേന്നു മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു സമർപ്പിച്ച മംഗളപത്രത്തിൽനിന്നു് ഏതാനും വാക്കുകൾ ഇവിടെ ഉദ്ധരിക്കട്ടെ. "മലങ്കര സുറിയാനി മഹാജനങ്ങളാകുന്ന ആടുകൾ ഇടക്കാലത്തു വേഷപ്രച്ഛന്നനായി അവരെ മേയിക്കുവാൻ വന്ന ഇടയൻ തങ്ങളെ എങ്ങോട്ടു കൊണ്ടുപോകുന്നു എന്നറിയാതെ അൽപ്പംകൂടെ കഴിഞ്ഞാൽ അശേഷം കരിങ്കാട്ടിൽ കടന്നു നശിച്ചുപോകുമെന്നായ കാലത്തു് - - - - കുറീലോസ് ബാവായുടെ സത്യസ്വരം കേട്ടു പെട്ടെന്നു ഞെട്ടി തിരിഞ്ഞു നിന്ന കൂട്ടത്തിൽ കുട്ടി ആയിരുന്ന തിരുമേനി ആ ഇടയൻെറ സന്നിധിയിൽ ഓടി എത്തി." "മലങ്കര ഇടവകയിലെ ജനങ്ങളുടെ അശേഷം ആത്മികപിതാവായി വന്ന തിരുമേനിയെ കൈക്കൊള്ളുവാൻ അവരിൽ ഏറിയകൂറിനും വാസ്തവമറിയാഞ്ഞും അറിഞ്ഞിരുന്ന ചുരുക്കം ചിലൎക്കു് അവരെ കവൎന്നു ഭരിച്ചുവന്ന വേഷധാരിയുടെ അധികാരത്തെ ഭയപ്പെട്ടിട്ടും നിവൃത്തിയില്ലാതെ വരികയാൽ" (ഇടവകപത്രിക വാല്യം 10 പു. 210) "കവൎന്നു ഭരിച്ചുവന്ന വേഷധാരി" എന്നും കരിങ്കാട്ടിലേക്കു നയിച്ച വേഷച്ഛന്നനെന്നും പറയുന്നതു മത്യൂസ് അത്താനാസ്യോസിനെക്കുറിച്ചാണെന്നുള്ളതിനു സംശയമില്ലല്ലോ. കേരളത്തിലെ യാക്കോബായസഭയുടെ പൊതുവായ മംഗളപത്രത്തിൽ പറഞ്ഞിരിക്കുന്ന ഈ സംഗതി പച്ചക്കള്ളമാണെന്നും അദ്ദേഹം ജനങ്ങളെ യാക്കോബായ വിശ്വാസപ്രകാരം നേരായ പാതയിൽ നടത്തിയ ആളാണെന്നും മി. വർഗ്ഗീസ് പറയുന്നപക്ഷം വേറെ ധാരാളം തെളിവു കൊടുക്കാവുന്നതാണു്.

(തുടരും).

മി. ദാനിയേൽ ചരിത്രമണ്ഡലത്തിന്റെ സർവ്വജ്ഞപീഠത്തിൽ പണ്ഡിതചക്രവർത്തിയായി നിലകൊള്ളുകയാണെന്ന ഭാവത്തിൽ ചെങ്കോൽ ചുഴററിക്കൊണ്ടു് ഒട്ടുവളരെ ആശാൻപാഠങ്ങളും, വിട്ടുപാഠങ്ങളും മുഖവുരയിൽ എനിക്കായി വലിച്ചുവാരി വർഷിച്ചിട്ടുണ്ടെങ്കിലും അവയ്ക്കൊന്നിനും മറുപടി പറഞ്ഞു പരിമിതമായ പേജുകൾ നഷ്ടപ്പെടുത്തണമെന്നു ഞാൻ വിചാരിക്കുന്നില്ല. അയൽക്കാരന്റെ ഓമനയുള്ള വളർത്തുപട്ടിയെ തല്ലിക്കൊല്ലുന്നതിനു് അങ്ങാടിപ്പിള്ളേർ അതിനു പേപ്പട്ടി എന്നു പേരിട്ടുകൊണ്ടു കുറുവടിയുമായി പിറകെ ഓടുന്ന ഒരു സമ്പ്രദായമാണിതെന്നു പറഞ്ഞാൽ മതിയാവും. എനിക്കു വളരെയധികം മതിപ്പുള്ള മി. ദാനിയേലിന്റെ ഈ ഒരു ദുർനാമിതശ്ശുനകവധവാദത്തിനു മർത്തോമ്മാസഭയുടെ ചരിത്രം മൂന്നു വാല്യമായി എഴുതീട്ടുള്ള ആളും മേൽപ്പടി സഭയിലെ ഒരു പ്രമുഖ വ്യക്തിയുമായ മി. ടി. സി. ചാക്കോ പേരിട്ടിരിക്കുന്നതു് "കുററി നാട്ടി ഉതക്കുക" എന്നാണെന്നു പറയുമ്പോൾ എന്റെ ഭാരം വളരെ ലഘുവായിത്തീർന്നുവല്ലൊ.

1. മി. ദാനിയേലിന്റെ ഏഴു ചോദ്യങ്ങളിൽ ഹരിക്കാരന്മാർ ജഡ്ജിമാരെ കഴുത്തിൽ പിടിച്ചിറക്കി എന്നുള്ളതൊഴിച്ചു മററുള്ളവയെല്ലാം ചരിത്രരേഖകളും തദാനീന്തന ചരിത്ര സാഹചര്യങ്ങളും ഉദ്ധരിച്ചുകൊണ്ടുതന്നെയാണു ഞാൻ മറുപടി നൽകിയതു്. ജഡ്ജിമാരെ അന്യായമായി പിരിച്ചുവിട്ടതിനെ സംബന്ധിച്ചുള്ള 5, 6, 7. എന്നീ ചോദ്യങ്ങൾക്കു മി. ദാനിയേലിന്റെ സഭാചരിത്രഗ്രന്ഥത്തിൽനിന്നും 120 കന്നി 20-ൽ എനിക്കു് അയച്ചതായ കത്തിൽനിന്നും ഞാൻ ചരിത്രലക്ഷ്യങ്ങൾ ഉദ്ധരിക്കുകയും ചെയ്തിരുന്നു. മി. ദാനിയേലാവട്ടെ അതൊന്നും കണ്ട ഭാവംപോലും നടിക്കാതെ അസ്ഥാനോചിതമായ ഒരു നീണ്ടപ്രസംഗംകൊണ്ടു് അവയെല്ലാം സങ്കൽപ്പകഥകളാണെന്നു മുദ്രയടിച്ചു കൃതാർത്ഥപ്പെട്ടിരിക്കുന്നു. ജഡ്ജിമാരെ ഒററ ദിവസമായി പിരിച്ചുവിട്ടുവെന്നു തെളിയിച്ചാൽ പിന്നീടു് അവരെ കഴുത്തിൽപിടിച്ചാണോ കാലിൽപിടിച്ചാണോ എന്നുള്ള വാദത്തിനു പ്രസക്തിയില്ലെന്നു കാര്യവിവരമുള്ളവർ സമ്മതിക്കുമെങ്കിലും ഹരിക്കാരന്മാർ സർക്കാർ മേധാവികളുടെ നിഗൂഢനിർദ്ദേശം അനുസരിച്ചു കഴുത്തിൽപിടിച്ചിറക്കുകയായിരുന്നുവെന്നും മററുമുള്ള കഥകൾ എനിക്കു് ആദ്യമായി അറിവു തന്നതു മി. ദാനിയേലിന്റെ സ്വന്തം ബന്ധുവും വളരെയധികം ബഹുമാന്യനും സഭാചരിത്രപരമായും സമുദായചരിത്രപരമായും വളരെയധികം കഥകൾ ഗ്രഹിച്ചിട്ടുള്ള ദേഹവുമായ ചാത്തന്നൂർ വലിയവീട്ടിൽ ഗീവർഗ്ഗീസ് മുതലാളി അവർകളാണെന്നുള്ള വിവരംകൂടി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. സുറിയാനിസഭയേയും അതിന്റെ മെത്രാപ്പോലീത്തായേയും സി. എം. എസ്സ്. മിഷ്യണറിമാർ മാവേലിക്കര സുന്നഹദോസിൽവെച്ചു കീഴ്‌വഴക്കിക്കൊടുക്കുന്നതിലേക്കു റസിഡണ്ടിന്റെ ചോറു തിന്നുന്ന നസ്രാണിജഡ്ജിമാർ സ്വാധീനശക്തി പ്രയോഗിച്ചില്ലെന്നുള്ള ഒരേ ഒരു കാരണത്തെ ആസ്പദമാക്കിയാണു് തന്നെയും മററു ജഡ്ജിമാരെയും പിരിച്ചുവിട്ടതെന്നും മേൽപ്രസ്താവിച്ചതുപോലെ അവമാനകരമായ വിധത്തിലാണു ഹരിക്കാരന്മാർ പ്രവർത്തിച്ചതെന്നുമുള്ള വിവരം തന്റെ പിതാമഹനായ ജഡ്ജിയുടെ മുഖത്തുനിന്നു സ്വപിതാവു കേട്ടിട്ടുള്ള വിധം തന്നെ നേരിട്ടു ഗ്രഹിപ്പിച്ചിട്ടുള്ള കാര്യങ്ങളായിട്ടാണു ഗീവർഗ്ഗീസ് മുതലാളി അവർകൾ ഈ എഴുത്തുകാരനോടു പറഞ്ഞിട്ടുള്ളതും. ഈ ചുരുങ്ങിയ മുഖവുരയോടുകൂടി വിഷയത്തിലേക്കു പ്രവേശിക്കാം.

2. അബ്രഹാംമല്പ്പാന്റെ സഹചാരിയായിരുന്ന കൈതയിൽ ഗീവറുഗീസ് മല്പ്പാൻ 1028-ൽ യാക്കോബായസഭയുടെ മേലദ്ധ്യക്ഷനായി പഴയസിമ്മനാരിയിൽ പ്രവേശിച്ച മാർ മത്യൂസ് അത്താനാസ്യോസിന്റെ ആവശ്യപ്രകാരം പഴയസിമ്മനാരിയിൽ അദ്ധ്യാപകവൃത്തി സ്വീകരിച്ച കാലത്തു് അദ്ദേഹം ശെമ്മാച്ചന്മാരെ പഠിപ്പിച്ചതെല്ലാം അബ്രഹാംമല്പ്പാന്റെ നവീകൃതോപദേശമായിരുന്നുവെന്നും മാർ മ-അത്താനാസ്യോസ്തന്നെയും അബ്രഹാംമല്പ്പാന്റെ നവീകൃതവിശ്വാസത്തെ അവലംബിച്ചിരുന്ന ഒരു നവീകരണക്കാരനായിരുന്നുവെന്നുമാണു മി. ദാനിയേൽ തന്റെ ലേഖനത്തിൽ പ്രതിപാദിക്കുന്നതു്. ആയതിലേക്കു

1077 വൃശ്ചികം 12-ാംതീയതി കേരളത്തിലെ യാക്കോബായക്കാർ ഒന്നാകെ പുലിക്കോട്ട മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു നൽകിയ മംഗളപത്രത്തിൽനിന്നു ചില പാരാകൾ ലക്ഷ്യമായി മി. ദാനിയേൽ ഉദ്ധരിക്കയും ചെയ്യുന്നു. മാർ മ-അത്താനാസ്യോസ് നവീകരണക്കാരനായിരുന്നുവെന്നുള്ളതിലേക്ക് അദ്ദേഹത്തിന്റെയും സ്നേഹിതന്മാരായിരുന്ന ജോർജ്ജ് മാത്തൻ അച്ചൻ, ബേക്കർ സായ്പ്, മുതലായവരുടെയും, യാക്കോബായ പ്രമുഖന്മാരായ അനേകരുടെയും രേഖകൾ കാണിക്കാവുന്നതാണെന്നും കക്ഷിപിരിച്ചിൽ ഉണ്ടായതുതന്നെ മാർ മ-അത്താനാസ്യോസും അനുചരന്മാരും നവീകരണക്കാരായതുകൊണ്ടാണെന്നും മി. ദാനിയേൽ പ്രസ്താവിക്കുന്നു. മി ദാനിയേലിന്റെ ഈ പ്രസ്താവനയെ ഞാൻ സർവ്വശക്തിയോടുംകൂടിത്തന്നെ പ്രതിഷേധിക്കുന്നു. വിശ്വാസതത്വസാഹിത്യവിഷയത്തിൽ അബ്രഹാംമല്പാന്റെ നവീകരണത്തോടു മാർ മത്യൂസിനു യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. നവീകരണം എന്ന പദത്തിന്റെ പ്രയോഗത്തിലാണു ഞാനും മി. ദാനിയേലും തമ്മിൽ ഭിന്നിക്കുന്നതു്. അബ്രഹാം മല്പാൻ നവീകരണക്കാരനായിരുന്നുവെങ്കിൽ പത്രോസു പാത്രിയർക്കീസും കൂറീലോസുബാവായും ശീമമെത്രാന്മാരും മാർ മ-അത്താനാസ്യോസും നവീകരണക്കാരായിരുന്നു. പക്ഷെ രണ്ടുകൂട്ടരുടെയും നവീകരണം രണ്ടുതരത്തിലായിരുന്നുവെന്നേ ഉള്ളു. ഒന്നു് മൗലികതത്വസ്പർശിയായ അകാതോലിക നവീകരണമായിരുന്നെങ്കിൽ മററവ ആചാരപരമായ കേവലപരിഷ്ക്കാരങ്ങൾ മാത്രമായിരുന്നു. കാലവും സമുദായവും വളരുന്തോറും ആചാരപരിഷ്ക്കാരങ്ങൾ എവിടെയും അവശ്യംസംഭവ്യമത്രെ. എന്നാൽ മർമ്മപ്രധാനമായ മതവിശ്വാസതത്വങ്ങളുടെ സ്ഥിതി അങ്ങനെയല്ല.

3. 1021-ൽ അബ്രഹാംമല്പാന്റെ മരണത്തോടുകൂടി അദ്ദേഹത്തിന്റെ അകാതോലികനവീകരണപ്രസ്ഥാനവും ഭൂമുഖത്തുനിന്നു് അന്തർദ്ധാനം ചെയ്തു. എന്നാൽ സി.എം.എസ്സ്. മിഷ്യനറിമാരുമായി പതിനഞ്ചു വർഷങ്ങൾക്കുശേഷം 1036-ാമാണ്ടു് സഖ്യം പുലർത്തിത്തുടങ്ങിയ രണ്ടുമൂന്നു പട്ടക്കാർ അവർക്കു പ്രാബല്യമുള്ള ചില പള്ളികളിൽ അബ്രഹാംമല്പാന്റെ നവീകൃത തക്സാ അവർക്കു മാത്രമായി ഉപയോഗിച്ചിരുന്നു. കൂറീലോസുബാവായുടെ ആഗമനത്തോടുകൂടി ഇവിടെ ഉണ്ടായിത്തീർന്ന വഴക്കുകളും കലഹങ്ങളുമെല്ലാം ഈ പട്ടക്കാരുടെ സ്വേച്ഛാചാരിത്വത്തിനു പ്രേരകമായും ഭവിച്ചു. വേറെ ഒന്നുരണ്ടു പട്ടക്കാരാവട്ടെ സുറിയാനിസഭയുടെ വിശ്വാസതത്വസാഹിത്യത്തിനു യാതൊരുവിധത്തിലും പ്രതികൂലമല്ലാത്തവിധം പഴയ കാതോലികതക്സാ ഉപയോഗിച്ചുതന്നെയും മലയാളത്തിൽ തർജ്ജമചെയ്യുക, കുർബാന രണ്ടായിട്ടു കൊടുക്കുക, എന്നിങ്ങനെ ഒരു ആചാരപരിഷ്ക്കാരവും സ്വീകരിച്ചിരുന്നു. മാർ മ-അത്താനാസ്യോസ് നവീകരണക്കാരനായിരുന്നുവെന്നും അദ്ദേഹം അബ്രഹാംമല്പാന്റെ നവീകരണത്തെ അവലംബിച്ചതുമൂലമാണു പിരിച്ചിലുണ്ടായതെന്നും ചരിത്രം സൃഷ്ടിക്കണമെന്നു മി. ദാനിയേൽ തുടങ്ങിയ മത്തൊമ്മാസഭാചരിത്രകാരന്മാർക്കു് ഒരു വ്യാമോഹം തുടങ്ങീട്ടു കാലം കുറച്ചായി. ആരും എതിർക്കുവാൻ മുമ്പോട്ടു വരായ്കകൊണ്ടു നല്ല ചുണയോടുകൂടിത്തന്നെ ഈ വാദം പുലർത്തിപ്പോരികയും ചെയ്യുന്നു. ഇപ്പോഴെങ്കിലും ഈ വിഷയം ഒരു ചർച്ചയ്ക്കു വിധേയമാക്കുവാൻ അവസരം നൽകിയതിനു മി. കെ. എൻ. ദാനിയേലിനോടു നാം നന്ദി പറയുക.

4. 1050-ൽ പത്രോസ് പാത്രിയർക്കീസ് ഇവിടെ എത്തി മാർ മ-അത്താനാസ്യോസിനെ നേരിട്ടു മുടക്കുക, അദ്ദേഹത്തിന്റെ പിൻഗാമിയായിത്തീർന്നിരുന്ന മാർ തോമ്മസ് അത്താനാസ്യോസിൽനിന്നു സിമ്മനാരിയും സ്വത്തുക്കളും വീണ്ടെടുക്കുവാൻ മുളന്തുരുത്തി സുന്നഹദോസ്, പാത്രിയർക്കീസു പക്ഷപാതിയായ പുലിക്കോട്ട മാർ ദീവന്നാസ്യോസിനെ ചുമതലപ്പെടുത്തുക; 1052-ൽ മാർ മത്യൂസ് ദിവംഗതനാവുക; മാർ ദീവന്നാസ്യോസ് വിജയവിശ്വാസത്തോടുകൂടി വ്യവഹാരത്തിനു സന്നാഹം കൂട്ടുക; എന്നീ പരിഭ്രമജനകമായ പരിതസ്ഥിതികളിൽ, ശീമപ്പരിഷയിൽനിന്നും അവർ പരമാദ്ധ്യക്ഷം വഹിക്കുന്ന ഒരു സഭയിൽനിന്നും തങ്ങൾക്കും തങ്ങളുടെ സന്താനങ്ങൾക്കും

വിശേഷിച്ചു പാലക്കുന്നത്തു കുടുംബത്തിൽ വേരുറച്ച മേല്പട്ടസ്ഥാനത്തിനും യാതൊരു കാലത്തും യാതൊരു വിധത്തിലും നന്മയും സ്വൈരതയും ഭദ്രതയും സിദ്ധിക്കുന്നതല്ലെന്നു മഹാഭക്തനും പ്രാർത്ഥനാമനുഷ്യനും പുണ്യപിതാവുമായ മാർ തോമ്മസ് അത്താനാസ്യോസും, ആന്നസ്ഥന്മാരും ധീരവീരന്മാരും പാലക്കുന്നത്തു കുടുംബത്തോടു ബന്ധപ്പെട്ടവരുമായ ഏതാനും പട്ടക്കാരും കൂടി തീരുമാനിച്ചു. തൽഫലമായി ഒരു നവീന സഭാസ്ഥാപനാർത്ഥം ബലവത്തരമായ ഒരു സംഘടനയുണ്ടാക്കുന്നതിലേക്കു 1053-ാമാണ്ട് മേടം 28-ാംതിയതി മേൽപ്പറഞ്ഞ പട്ടക്കാരുൾപ്പെട്ട പതിനെട്ടു പട്ടക്കാർ ചേർന്ന് "നവീകരണപക്ഷത്തിലെ കാഹളം" എന്നു പറയപ്പെടുന്ന ഒരു വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി. ഇതിനു മുമ്പായി മൂന്നുനാലു സ്ഥലങ്ങളിൽ പ്രാരംഭയോഗങ്ങൾ നടത്തി പുതിയ സംഘടനയിലേക്കു ആളുകളെ ചേർപ്പാനും തുടങ്ങിയിരുന്നു. മേൽപ്പടി വിജ്ഞാപനത്തിൽനിന്നു ചില വാചകങ്ങൾ താഴെ ചേർക്കുന്നു.

"ആകയാൽ ഈ സാരമേറിയ സംഗതിയിൽ ഉൾപ്പെട്ട തങ്ങളുടെ ഗുണാഭിപ്രായങ്ങളെ തീർപ്പാനും നവീകരണം സംബന്ധിച്ചും സമുദായത്തിന്റെ എഴുന്നേൽപ്പിനു ഉപയോഗമായും സ്ഥിരപ്പെടുത്തുന്ന എല്ലാ നിയമങ്ങൾക്കും യോജിച്ചും കീഴ്നിന്നും ഇരിപ്പാനും മനപൂർവ്വം മനസ്സുള്ളവർ തങ്ങളുടെ നാമങ്ങളെ കത്തുമൂലം ഈ സമുദായക്കാർക്കു എത്തിച്ചുതരികവേണ്ടിയിരിക്കുന്നു," "ഈ സമുദായത്തിലെ ആലോചനകളുടെ ചുരുക്കം താഴെ കാണിക്കുന്നു. കപടഭക്തിക്കടുത്തതും മൂഢതയുള്ളതുമായ പാരമ്പര്യാചാരങ്ങൾ, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന, മരിച്ചവർക്കുവേണ്ടിയുള്ള അപേക്ഷ, വേദവിപരീതമായ കൊണ്ടാട്ടം ഇത്യാദികളെ നീക്കം ചെയ്യുന്നതും..........സത്യവിശ്വാസത്തെ നിലനിർത്തുന്നതായ നിയമങ്ങളെ സ്ഥിരപ്പെടുത്തുന്നതും ആയ ഇത്യാദികളാണെന്നു ഏവരും ധരിച്ചിരിപ്പാനുള്ളതാകുന്നു." "1053 മേടം 28-ാംതിയതി" (പതിനെട്ടു പട്ടക്കാരുടെ പേരും ഒപ്പും)

5. ഒരു പുതിയ "സമുദായത്തിന്റെ എഴുന്നേൽപ്പിനു ഉപയോഗമായി"ത്തീരുന്നതിലേക്കു ഒരു സംഘടനയുടെ ജീവനാഡിയായിരിപ്പാൻ മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ കാലശേഷം മാത്രം സ്വീകരിക്കുന്ന പൊതുയോഗവ്യവസ്ഥകളായിട്ടാണു മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ എന്നിവയുടെ തിരസ്ക്കാരത്തെ ഈ വിജ്ഞാപനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതു് അബ്രഹാംമൽപ്പാനച്ചന്റെ പേരിൽ സി.എം.എസ്സ്. മിഷ്യണറിമാർ കുടുക്കിയിട്ടതും മൽപ്പാനച്ചന്റെ മരണത്തോടുകൂടി തിരോധാനംചെയ്തിരുന്നതുമായ മേൽപ്പറഞ്ഞ നവീകൃത വിശ്വാസോപദേശങ്ങൾ, ശീമക്കാരുടെ ദുർഭരണത്തിൽനിന്നും, മെത്രാന്മാരെ തോട്ടിയും വളരും വെച്ചു നടത്തുന്നതിനു ചില കുടുംബക്കാർക്കുണ്ടെന്നു ഭാവിക്കുന്ന അഹങ്കാരമനോഭാവത്തിൽനിന്നും എന്നേക്കുമായി മോചനം പ്രാപിക്കുന്നതിനുവേണ്ടി ഒരു സ്വാതന്ത്ര്യസഭാസ്ഥാപനത്തിനായുള്ള അസ്ഥിവാരക്കല്ലുകളായി—ഒരു ഉപാധിയായി—സ്വീകരിപ്പാൻ. അബ്രഹാംമൽപ്പാനച്ചന്റെ മരണംകഴിഞ്ഞു 31 വർഷങ്ങൾക്കു ശേഷം മാത്രമാണു മാർ തോമ്മസ് അത്താനാസ്യോസും അദ്ദേഹത്തിന്റെ ധീരന്മാരായ സഹകാരികളും മുന്നിട്ടിറങ്ങുന്നതായ ഒരു കാഴ്ച നാം കാണുന്നതു് ഏവംവിധമായ ഒരു പരിതസ്ഥിതിയിൽ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ പ്രവർത്തിച്ചതുപോലെ വിശ്വാസതത്വങ്ങൾക്കു യാതൊരു ഭേദഗതിയും ചെയ്യാതെ സഭയുടെ സ്വാതന്ത്ര്യാവകാശസംരക്ഷണത്തിനുവേണ്ടി ഒരു നവീനപദ്ധതി സ്വീകരിച്ചു രക്ഷതേടുവാൻ തക്ക ദർശനശക്തി മേൽപ്പറഞ്ഞവർക്കില്ലാതെപോയി. അതിനാൽ സി.എം.എസ്സ്. മിഷ്യണറിമാരുടെ സഹായസഹകരണങ്ങളെയും ഗണ്യമായ പിന്തുണയേയും കരുതി അകാതോലികമായ ഒരു നവീകൃതവിശ്വാസോപദേശപദ്ധതിയെ കേന്ദ്രീകരിച്ചുള്ളതായ ഒരു പുതിയ സംഘടനയേയും സമുദായത്തെയും സൃഷ്ടിപ്പാൻ അവർ നിർബന്ധിതരായിത്തീർന്നു.

6 ഒരു നവീനസഭാസ്ഥാപനത്തിനായുള്ള ഈ ഒരു പരിശ്രമത്തിൽ മാർ തോമ്മസ് അത്താനാസ്യോസ് ഏതെങ്കിലും വിധത്തിൽ ഭാഗഭാക്കാവുന്നതായോ, മേൽപ്പടി വിജ്ഞാപ

നത്തിൽ ഒപ്പിടുന്നതായോ, നാം കാണുന്നില്ല. അങ്ങനെ ചെയ്യുന്നപക്ഷം അതു ട്രസ്റ്റ് ലംഘനമായി പരിണമിക്കുമെന്നും ആ കാരണത്താൽ സിമ്മനാരിക്കേസ്സ് തനിക്കു ദോഷകരമായി കലാശിക്കുമെന്നും അദ്ദേഹത്തിനും സഹകാരികൾക്കും അറിയാമായിരുന്നു. മലങ്കരെ സഭയിൽ മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിന് അവകാശാധികാരം പ്രാപിച്ചവരെന്നു തെളിയുന്ന ചിലരുടെ കുടുംബത്തേണ്ടും ഡംഭം അദ്ദേഹത്തെ പല പ്രകാരത്തിൽ പീഡിപ്പിക്കയുമുണ്ടായി. അതിനാൽ യാക്കോബായസഭയുടെ തലവൻ എന്ന നിലയിൽ അദ്ദേഹം കണ്ണുനീരോടെ വ്യവഹാരം നടത്തുകയും, അതേ സമയംതന്നെ കോടതിവിധി തനിക്കു ദോഷകരമായി പരിണമിക്കുന്നപക്ഷം കാൽ ഉറപ്പിച്ചു നിൽക്കുന്നതിലേക്കു തൻെറ വിശ്വസ്തന്മാരായ സഹകാരികളുടെ പിമ്പിൽ ഒളിഞ്ഞു നിന്നുകൊണ്ടു പുതിയ സംഘടന ബലപ്പെടുത്തുവാൻ അദ്ദേഹം പരോക്ഷമായി ഫലപ്രദമാംവണ്ണം പ്രവൎത്തിക്കയുമാണു ചെയ്തിരുന്നതു്. ഇങ്ങനെയല്ലാതെ മാർ മത്ത്യൂസ് നവീകരണത്തിന് അടിസ്ഥാനമിടുകയോ, അദ്ദേഹത്തിൻെറ ജീവിതകാലത്തു നവീകൃത സഭ ഈ ഭൂമുഖത്തു് ഉടലെടുക്കയോ, ചെയ്തിരുന്നില്ല. മാർ മത്ത്യൂസ് നവീകരണക്കാരനായതുകൊണ്ടു കക്ഷിപിരിച്ചിൽ ഉണ്ടായതാണെന്നു മി. ദാനിയേൽ പറയുന്നതു സർവ്വാബദ്ധം; സർവ്വാബദ്ധംതന്നെ. അബ്രഹാം മല്പാനെത്തന്നെയും മിഷ്യണറിമാരുടെ സ്വാൎത്ഥലക്ഷ്യം മനസ്സിലാവുന്നതുവരെയുള്ള സുറിയാനിക്കാരെ നവീകരിച്ചു സി. എം. എസ്സിൽ ചേൎക്കണമെന്നല്ലാതെ—സി. എം. എസ്സിൻെറ ഏജണ്ടായി പ്രവൎത്തിക്കണമെന്നല്ലാതെ—സുറിയാനിസഭയിൽതന്നെ ഒരു നവീകൃതസഭയെ നിലനിൎത്തണമെന്ന് ആദ്യകാലത്തു് ഉദ്ദേശമുണ്ടായിരുന്നില്ലെന്നുള്ളതിലേക്കു ധാരാളം ലക്ഷ്യങ്ങൾ ചൂണ്ടിക്കാണിക്കാവുന്നതാണു്.

സുറിയാനിസമുദായത്തിൻെറ അഭിമാനസ്തംഭമായ മാർ മത്ത്യൂസ് അത്താനാസ്യോസ് ഒരു നവീകൃതവിശ്വാസിയായിരുന്നുവോ. അദ്ദേഹം യഥാൎത്ഥത്തിൽ സ്വീകരിച്ചിരുന്ന മതവിശ്വാസം എന്തായിരുന്നു. മി. കെ. എൻ. ദാനിയേലിൻെറ ജേജ്ജു് മാത്തച്ചനും ബേക്കരും, മംഗളപത്രക്കാരും, യാക്കോബായപ്രമുഖന്മാരുമൊക്കെ തൽക്കാലം ഒന്നു മാറി നിൽക്കട്ടെ; അവർ എന്തുതന്നെ എഴുതുകയും പറയുകയും ചെയ്യട്ടെ. മാർ മത്ത്യൂസിൻെറ സ്വന്തം ജീവിതാപദാനങ്ങൾ ഈ വിഷയത്തിൽ എന്തു പാഠമാണു നൽകുന്നതു്. ഭരണപരമായി അദ്ദേഹം സ്വീകരിച്ചിരുന്ന നയം എന്തുതന്നെയുമായിരുന്നാലും; ചാരിത്രികവേദിയിൽ അദ്ദേഹത്തിൻെറ യഥാൎത്ഥനില എന്തായിരുന്നു. സത്യാന്വേഷികളുടെ ചിന്തയ്ക്കു് ഇവയാണു വിഷയീഭവിക്കേണ്ടതു്.

## A — ശീമയ്ക്കു പോകുന്നതിനു മുമ്പുള്ള നില.

### 1015-നു മുമ്പ്.

യാക്കോബാസഭയുടെ വിശ്വാസസാപദേശസാഹിത്യങ്ങൾ വേദവിപരീതവും നൂതനവും റോമ്മാസഭയിൽനിന്നു നുഴഞ്ഞുകയറിയവയുമാണെന്നു മത്ത്യൂസ് ശെമ്മാശ്ശൻ ദൃഢവിശ്വാസമുണ്ടായിരുന്നുവെങ്കിൽ വിശ്വാസവിഷയത്തിൽ വളരെയധികം ഐകമത്യമുള്ളതും തൻെറ പിതൃവ്യനായ മല്പാനച്ചനെ കണ്ണിലുണ്ണിയായിത്താ ലാലിച്ചു പോരുന്നതുമായ ആംഗ്ലേയസഭയിൽനിന്നു മെത്രാൻസ്ഥാനം സ്വീകരിക്കുന്നതിനായി മത്ത്യൂസ് ശെമ്മാശ്ശൻ യാത്രാസൗകര്യം ധാരാളമുള്ള ഇംഗ്ലണ്ടിൽ കാൻറർബറി ആർച്ചുബിഷോപ്പിൻെറ അടുക്കലേക്കു പോകയും അബ്രഹാം മല്പാൻ അതിലേക്ക് ആവശ്യമായ പ്രോത്സാഹനം നൽകുകയുമല്ലാതെ അറബിക്കൊള്ളക്കാരുടെയും കുറഡിക്കള്ളന്മാരുടെയും ഇടയിലൂടെ സ്വന്തം പ്രാണനെ ഉള്ളംകൈയിൽ പൊത്തിപ്പിടിച്ചുകൊണ്ട് ഏകനായി മർദ്ദീനിലേക്ക്–ഭിന്നവിശ്വാസിയായ ഒരു പാത്രിയർക്കീസിൻെറ സമീപത്തേക്ക്–ഒരിക്കലും പോകുന്നതല്ലായിരുന്നു. "ആവശ്യപ്പെട്ടാൽ ഞങ്ങൾക്കു കാൻറർബറി ആർച്ചുബിഷോപ്പിൽനിന്നും മെത്രാൻസ്ഥാനം സ്വീകരിക്കാം" എന്നു മാർ തോമ്മസ് അത്താനാസ്യോസ് മൊഴികൊടുത്തിട്ടുള്ള കഥയും "മാരാമൺ ഇടവകക്കാരിൽ മിക്ക ആളുകൾക്കും ആംഗ്ലേയസഭയോടു ചേരുവാൻ താല്പൎയ്യമായിരുന്നു. വിശ്വാ

സത്തെ സംബന്ധിച്ചെടത്തോളം മല്ലാനച്ചനും ആ സഭയോടു ചേരുന്നതിനു തടസ്സമില്ലായിരുന്നു. ആ സഭാപ്രതിപുരുഷന്മാരായി ഇവിടെ ഉണ്ടായിരുന്നവർ (മിഷ്യണറിമാർ) മല്ലാനച്ചന്റെ ഉററ ബന്ധുക്കളുമായിരുന്നു" എന്നു് അബ്രഹാം മൽപ്പാന്റെ ജീവചരിത്രകാരൻ നൽകീട്ടുള്ള വിവരണവും ചിന്താവിഷയമാക്കിയാൽ മത്യൂസ് ശെമ്മാശ്ശൻ ഇംഗ്ലണ്ടിലേക്കു പോകുന്നതിനായിരുന്ന അധികവും സാദ്ധ്യത എന്നു് അനുമാനിക്കാം.

## B — മർദ്ദീനിൽ എത്തിയശേഷമുള്ള നില.

### 1015 മു-1018 വരെ.

കുർക്കുമാദയറായിലെത്തിയ മത്യൂസ് ശെമ്മാശ്ശൻ രണ്ടുവർഷത്തിലധികം പാത്രിയർക്കീസുബാവായോടൊരുമിച്ചു സ്ഥിരവാസം ചെയ്കയുണ്ടായി. ഈ കാലത്തിനിടയ്ക്കു് അദ്ദേഹം പാത്രിയർക്കീസിനോടും മററു മെത്രാന്മാരോടും ഒരുമിച്ചു വൈദികകർമ്മങ്ങളിൽ സംബന്ധിക്കുകയും കശ്ശീശായായി കാതോലികതക്സാ ഉപയോഗിച്ചു കർബാന ചൊല്ലുകയും ചെയ്തുന്നു. മത്യൂസ് കശ്ശീശായുടെ മതവിശ്വാസത്തെപ്പററി എന്തെങ്കിലും സന്ദേഹം ജനിക്കത്തക്ക യാതൊന്നും അവിടെ സംഭവിച്ചിരുന്നില്ല. മത്യൂസ് ശെമ്മാശനെപ്പററി മലയാളത്തുനിന്നു പല എതിർഹർജ്ജികൾ പാത്രിയർക്കീസിനു കിട്ടീട്ടും ബാവായുടെ വിശ്വാസദാർഢ്യത്തിനു യാതൊരു കലുക്കവും തട്ടുന്നില്ല. മർദ്ദീൻ പ്രദേശങ്ങളിൽ ആ കാലത്തു സുവിശേഷവേല ചെയ്തിരുന്ന ആംഗ്ലേയമിഷ്യണറിമാരുടെ പ്രസംഗങ്ങൾ ഇംഗ്ലീഷിൽനിന്നു് അറബിയിലേക്കു തർജ്ജമചെയ്യുന്നതിനായി അവരുടെ ആവശ്യപ്രകാരം പാത്രിയർക്കീസ് മത്യൂസ് കശീശായെ നിയോഗിക്കുന്നു. കശീശായുടെ സഭാവിശ്വാസത്തെപ്പററി എന്തെങ്കിലും സംശയം പാത്രിയർക്കീസിനുണ്ടായിരുന്നെങ്കിൽ ഇപ്രകാരം അയയ്ക്കുകയില്ലെന്നുള്ളതു നിശ്ചയംതന്നെ. മാർ മത്യൂസ് അത്താനാസ്യോസിന്റെ ജീവചരിത്രകർത്താവും മത്തോമ്മാസമുദായ സെക്രട്ടറിയുമായ റിട്ട. ശിരസ്തദാർ ജെ.വർഗ്ഗീസ് അവർകൾ ജീവചരിത്രം ഒന്നാംവാല്യം 20-ാംപുറത്തു് ഇതു സംബന്ധിച്ചു് ഇങ്ങനെ പ്രസ്താവിക്കുന്നു:- "മലങ്കരസുറിയാനിസഭയെ ആംഗ്ലേയസഭയാക്കിത്തീർക്കുമെന്നുള്ള ഭയം പാത്രിയർക്കീസ് ബാവായിക്കുണ്ടായിരുന്നെങ്കിൽ ഈ മിഷ്യണറിമാരുടെ അപേക്ഷപ്രകാരം അവരുടെ പ്രസംഗം തർജ്ജമചെയ്യുന്നതിനു മത്യൂസ് കശീശായെ അയച്ചുകൊടുക്കയില്ലായിരുന്നുവെന്നുള്ളതു നിശ്ചയമാണല്ലോ." മത്യൂസ് കശീശാ മെത്രാൻസ്ഥാനമേററശേഷം കുറച്ചുകാലം മൂസൽ ഇടവക ഭരിക്കുവാൻ നിയോഗിക്കപ്പെട്ട കാലത്തു മൂസലിലെ റോമ്മാക്കാരുടെ ആളുപിടിത്തത്തെ നിരോധിക്കുന്നതിലേക്കു റോമ്മാസഭയ്ക്കു് എതിരായി പല പ്രസംഗങ്ങളും ചെയ്കയാൽ മെത്രാപ്പോലീത്താ ഇംഗ്ലീഷ്മതക്കാരനാണെന്നു് അവർ പാത്രിയർക്കീസിനു പലകള്ളഹർജ്ജികൾ അയയ്ക്കുകയുണ്ടായി. എന്നാൽ മൂസലിലെ ജനങ്ങൾക്കു് അവരുടെ ഇടവകമെത്രാപ്പോലീത്തായെ സംബന്ധിച്ചു് അഭിമാനകരമായിട്ടല്ലാതെ മററു യാതൊന്നും പറവാനുണ്ടായിരുന്നില്ല. ഈ കള്ളഹർജ്ജികളെ മുൻനിറുത്തി മെത്രാപ്പോലീത്താ പാത്രിയർക്കീസിനയച്ച ഒരു കത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:—"എന്നെ സംബന്ധിച്ച വിശ്വാസ്തതയ്ക്കു യാതൊരു സംശയത്തിനും ആവശ്യമില്ലെന്നും വിരോധികളുടെ എഴുത്തു് അവരുടെ തിന്മകളും വഞ്ചനകളും വെളിപ്പെടുത്തുവാൻ മാത്രം ഉപയോഗപ്പെട്ടുമെന്നും എനിക്കു നിശ്ചയമുണ്ടു്." മൂസലിലും അദ്ദേഹം കാതോലികവിശ്വാസിതന്നെ.

## C—നാട്ടിൽ മടങ്ങി എത്തിയശേഷമുള്ള പ്രഥമകൃത്യം.

### 1018 മുതൽ സഭാഭരണത്തിനു തിരുവെഴുത്തുവിളംബരം കിട്ടുന്നതുവരെ

മാർ മ-അത്താനാസ്യോസ് മെത്രാപ്പോലീത്താ കൊല്ലം 1018 ഇടവത്തിൽ കൊച്ചിയിൽ വന്നിറങ്ങി. അദ്ദേഹത്തെ കാണുന്നതിനായി അനേകം പട്ടക്കാരും ജനങ്ങളും മട്ടാഞ്ചേരിപ്പള്ളിയിൽ എത്തിച്ചേരുകയും മെത്രാപ്പോലീത്താ താൻ നിരന്തരം ഉപയോഗിച്ചുപോ

രുന്ന കാതോലികതക്സാ അനുസരിച്ചു കുർബ്ബാന അർപ്പിക്കയും ചെയ്യുന്നു. കുർബാനയിൽ അധികഭാഗവും മലയാളത്തിൽ തർജ്ജമ ചെയ്തു എന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ ആകെക്കൂടിയുള്ള പരിഷ്ക്കാരം. തൻെറ ഇളയപ്പനായ മല്പാനച്ചൻ മിഷ്യണറിമാരുടെ ഇംഗിതാനുസരണം വെട്ടിത്തിരുത്തിയ പുതിയ നവീകൃതതക്സാ മാരാമണ്ണിലുണ്ടെന്നു് അറിവുള്ള മെത്രാപ്പോലീത്താ അതിനെതിരായ ഒരു തക്സാവെച്ചു ചൊല്ലുന്നതുമൂലം മൽപ്പാനച്ചനു നേരിടാവുന്ന ഹൃദയവ്യഥയെപ്പററി ലവലേശം ഗണ്യമാക്കുന്നില്ല. മൽപ്പാനച്ചൻെറ നവീകരണപ്രസ്ഥാനത്തെപ്പററി അൽപ്പമെങ്കിലും മതിപ്പും വിശ്വാസവുമുണ്ടായിരുന്നെങ്കിൽ മാരാമണ്ണു് എത്തിയ ഇളയപ്പനെ കാണുന്നതുവരെ തൽക്കാലം കുർബാനചൊല്ലാതെ കഴിച്ചുകൂട്ടുകയാണു് ഉത്തമം എന്നു് അറിഞ്ഞുകൂടാത്ത ഒരു ബുദ്ധിശൂന്യനല്ലായിരുന്ന മെത്രാപ്പോലീത്താ. ഇളയപ്പൻെറ നവീകൃതവിശ്വാസം പുലത്തുകയെന്നുള്ളതാണു തൻെറ കത്തവ്യധർമ്മമെന്നിരിക്കിൽ കുർബാന കാണ്മാനുള്ള ജനങ്ങളുടെ ജിജ്ഞാസയെ പരിഹരിക്കുമാറു മാരാമണ്ണുനിന്നു വെട്ടിത്തിരുത്തിയ തക്സാ ആളംവശം വരുത്തി ചൊല്ലുകയോ, അതുമല്ലെങ്കിൽ കൈവശമുള്ള കാതോലികതക്സായിൽനിന്നു മരിച്ചവക്കുവേണ്ടിയുള്ള പ്രാത്ഥനയും പരിശുദ്ധന്മാരോടുള്ള അപേക്ഷയും ഒഴിച്ചു കുർബാന ചൊല്ലുകയോ, ചെയ്യുന്നതാണു തൽക്കാലപരിതഃസ്ഥിതിയിൽ അനുയോജ്യമായിട്ടുള്ളതെന്നു അറിഞ്ഞുകൂടാത്ത ഒരു ഹ്രസ്വവീക്ഷകനുമല്ലായിരുന്നു അദ്ദേഹം. തൻെറ സഹോദരപുത്രൻ ശെമ്മാശായിരിക്കുമ്പോൾത്തന്നെ അടിയുറച്ച നവീകൃതവിശ്വാസിയാണെന്നും മെത്രാൻസ്ഥാനം കൈക്കലാക്കുന്നതിനുവേണ്ടി അദ്ദേഹം പാത്രിയക്കീസിൻെറ കണ്ണിൽ മണ്ണിടുക മാത്രമായിരുന്നുവെന്നും മൽപ്പാനു ധൈര്യമുണ്ടായിരുന്നെങ്കിൽ മാരാമണ്ണെത്തി നവീകൃത തക്സാ വെച്ചു കുർബാനചൊല്ലുന്നതിനു മുമ്പായി മററെങ്ങും കുർബാനചൊല്ലരുതെന്നു മെത്രാച്ചനെ ഉപദേശിപ്പാൻ ആളുകളെ തിടുക്കത്തിൽ ചട്ടംകെട്ടി അയയ്ക്കുന്നതുമല്ലായിരുന്നു.

## D — മാരാമണ്ണു് എത്തിയ ശേഷമുള്ള നില.

മെത്രാച്ചൻ മട്ടാഞ്ചേരിയിൽവെച്ചു തൻെറ നവീകൃതതക്സായിക്കു കടകവിരുദ്ധമായിട്ടാണു കുർബാനചൊല്ലിയതെന്നു് അറിഞ്ഞു് അബ്രഹാംമൽപ്പാൻ ചിന്താചഞ്ചലനായിത്തീന്നിരുന്നുവെങ്കിലും മാരാമണ്ണെത്തി തന്നെ കണ്ടുകൂടുമ്പോൾ മട്ടുമാറുമെന്നു് അദ്ദേഹം സമാശ്വസിച്ചിരുന്നു. പക്ഷെ മാരാമണ്ണു് വന്നെത്തിയശേഷവും മെത്രാച്ചനു് ഒരു മാററവും ഉണ്ടായില്ല. അവിടെ തടിച്ചുകൂടിയിരുന്ന വമ്പിച്ച ജനക്കൂട്ടത്തിൻെറ മുമ്പിലും മെത്രാപ്പോലീത്താ മരിച്ചവക്കുവേണ്ടിയുള്ള പ്രാത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ ആദിയായവ ഉൾപ്പെട്ട പഴയ കാതോലിക തക്സാതന്നെയാണു് ഉപയോഗിച്ചതു്. ഇതിനെ സംബന്ധിച്ചു മത്തോമ്മാസഭാചരിത്രകാരനായ മി. ടി. സി. ചാക്കൊ ഇപ്രകാരം പറയുന്നു:—"മാർ അത്താനാസ്യോസ് ഇടവം 13-ാംതീയതി മാരാമണ്ണെത്തി.............................സ്വജനങ്ങൾക്കും ബന്ധുമിത്രാദികൾക്കും മെത്രാച്ചൻെറ പ്രത്യാഗമനത്തിലും മെത്രാൻസ്ഥാനലബ്ധിയിലും ഉണ്ടായ ആനന്ദം എത്രമാത്രമെന്നു പറയേണ്ടതില്ലല്ലൊ. എന്നാൽ ആ സന്തോഷത്തിനിടയിലും മെത്രാച്ചൻ കോനാട്ടച്ചൻെറ ആലോചനയ്ക്കു വഴിപ്പെട്ടതുമൂലമുള്ള വ്യാകുലം മൽപ്പാനച്ചനെ ബാധിച്ചിരുന്നു". മാരാമണ്ണെത്തീട്ടും മാർ അത്താനാസ്യോസിനു് ഒരു മാററവുമില്ല.

## E — കല്ലുങ്കത്തറ സുന്നഹദോസിൽ മെത്രാപ്പോലീത്തായുടെ നില.

മാർ അത്താനാസ്യോസിനു മലങ്കര മെത്രാപ്പോലീത്തായായി തിരുവെഴുത്തുവിളംബരം നൽകുന്നതിനു മുറപ്രകാരം അപേക്ഷ ബോധിപ്പിക്കുന്നതിനെ സംബന്ധിച്ചു് ആലോചിപ്പാനായി 1019-ൽ കല്ലുങ്കത്തറവെച്ചു മാർ മത്യൂസ് അത്താനാസ്യോസും പള്ളിക്കാരും ചേന്നു നടത്തിയതായ പ്രസിദ്ധമായ സുന്നഹദോസിൽ തീർപ്പുചെയ്തു പടിയോലയിൽനിന്നു

# മരിച്ചവർ

(പ്രഫസ്സർ പി. ജി. മാത്യു എം.ഏ.ബി.ഡി.)

നാം മരിച്ചവൎക്കുവേണ്ടിയും മരിച്ചവർ നമുക്കുവേണ്ടിയും പ്രാൎത്ഥിക്കുന്നതു ശരിയോ? ആംഗ്ലിയാസഭയിൽ വേദശാസ്ത്രജ്ഞാനത്തിൽ അദ്വിതീയനായിരുന്ന ആർച്ചുബിഷോപ്പ് വില്യംടെമ്പിൾതന്നെ ഈ ചോദ്യത്തിനു് ഉത്തരം നൽകട്ടെ. "മരണാനന്തരജീവിതത്തിലേക്കു് പ്രവേശിച്ചിരിക്കുന്നെങ്കിലും നാം അറികയും സ്നേഹിക്കയും ചെയ്യുന്നവരായ ആളുകൾക്കുവേണ്ടി നമുക്കു് പ്രാൎത്ഥിക്കാം. മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതിനെ എതിൎക്കുന്നതു് രണ്ടു ധാരണകളെ ആശ്രയിച്ചാണു്. അവയിൽ ഒന്നു് അടിസ്ഥാനരഹിതവും മററതു് തീർച്ചയായും അബദ്ധവും ആകുന്നു. മരണത്തോടുകൂടി സകലതും എന്നേക്കുമായി നിർണ്ണയിക്കപ്പെട്ടുമെന്നുള്ള ധാരണയാണു് ആദ്യത്തേതു്. അതായതു് ആത്മാവു് ആ സമയം ഏതവസ്ഥയിലായിരുന്നോ ആ അവസ്ഥയിൽതന്നെ യാതൊരു വ്യത്യാസവും വരാതെ തുടരും എന്നുള്ള വിശ്വാസം. മുമ്പ് സാധാരണമായി [illegible] ഈ മിഥ്യാബോധത്തിനനുകൂലമായി വേദപുസ്തകത്തിലാകട്ടെ, യുക്തിയിലാകട്ടെ, യാതൊരു തെളിവും ഇല്ല. മരണത്തിനുശേഷവും ആത്മാവിനു ദൈവവരത്തിലും ശക്തിയിലും സ്നേഹത്തിലും അഭിവൃദ്ധിയുണ്ടായിക്കൊണ്ടിരിക്കുമെന്നതിൽ സംശയത്തിനവകാശമില്ല. പ്രാൎത്ഥിച്ചില്ലെങ്കിൽ ലഭിക്കയില്ലെന്നു നാം വിചാരിക്കുന്നതരം നന്മകൾക്കുവേണ്ടിമാത്രം പ്രാൎത്ഥിച്ചാൽ മതി എന്നൊരു ധാരണയാണു് മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കേണ്ടതില്ലെന്നു ശഠിക്കുന്നതിനുള്ള മറെറാരു കാരണം. എന്നാൽ ഇതു് ക്രിസ്തുവിൻെറ ഉപദേശങ്ങൾക്കു കടകവിരുദ്ധമായ ഒരു സിദ്ധാന്തമാണു്. എല്ലാ നന്മകൾക്കുംവേണ്ടി നമുക്കു പ്രാൎത്ഥിക്കാവുന്നതാണു്. എന്തെന്നാൽ എല്ലാം നമുക്കു നൽകുന്നതിനു പിതാവായ ദൈവം ഇഷ്ടപ്പെടുന്നു. എല്ലാ നന്മകളും തൻെറ തൃക്കൈകളിൽനിന്നു ലഭിക്കുന്നതായി നാം വിശ്വസിക്കയുംവേണം. പ്രാൎത്ഥിച്ചില്ലെങ്കിൽ ദൈവം അവരെപ്പററി ഗൗനിക്കയില്ലെന്നു വിചാരിച്ചല്ല നാം മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു്. ദൈവം അവരെ സ്നേഹിക്കയും അവരുടെ കാൎയ്യത്തിൽ ശ്രദ്ധിക്കയും ചെയ്യുന്നു എന്നുള്ളതുകൊണ്ടു് നാം അവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നു. ദൈവത്തിനു് അവരോടുള്ള ആ സ്നേഹത്തോടു നമ്മുടെ സ്നേഹത്തെയും സമ്മേളിപ്പിക്കാവുന്നതാണു്.

പക്ഷെ മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിച്ചാൽ മാത്രം മതി എന്നു നാം വിചാരിക്കരുതു്. അവർ നമുക്കുവേണ്ടി പ്രാൎത്ഥിക്കണമെന്നും കരുതുക. അവർ ഇഹത്തിൽ ജീവിച്ചിരുന്നപ്പോൾ അങ്ങനെ പ്രാൎത്ഥിച്ചുകൊണ്ടു് നമ്മുടെനേൎക്കു് അവൎക്കുള്ള സ്നേഹം പ്രകടമാക്കുകയും പവിത്രീകരിക്കയും ചെയ്തിരുന്നല്ലോ. സ്നേഹംകൊണ്ടുള്ള ആ സേവനം തീർച്ചയായും തുടൎന്നുകൊണ്ടിരിക്കും. അതു നമുക്കു് അന്വേഷിക്കാം, ആവശ്യപ്പെടാം, അവകാശപ്പെടാം. പരസ്പരം പ്രാൎത്ഥിക്കുന്നതുമൂലം-നാം അവൎക്കു വേണ്ടിയും അവർ നമുക്കുവേണ്ടിയും പ്രാൎത്ഥിക്കുന്നതുമൂലം-നാം അവരോടു് കൂടുതൽ കൂടുതൽ ഇണങ്ങി ഒന്നിക്കുന്നു. എന്തെന്നാൽ ക്രിസ്തു

---

ചില വരികൾ താഴെ ഉദ്ധരിക്കുന്നു "ഇപ്പോൾ അയച്ചിരിക്കുന്ന അരത്താനാസ്യോസ് ബാവായെ സ്ഥാപിക്കാൻ കണ്ടതിന്നുമുണ്ണും നാം കൈക്കൊള്ളുവാൻ യാക്കോബായ സുറിയാനിക്കാരായ നമ്മുടെ ബാവാന്മാരുടെ മുറപോലെ നമ്മെയും നമ്മുടെ പള്ളികളേയും നടത്തിപ്പാനുള്ളതാകുന്നു." "അന്ത്യോഖ്യായുടെ സഭയിൽ ശുദ്ധമാക്കപ്പെട്ട ബാവാന്മാരു നടത്തിവരുന്ന ക്രമംപോലെയും സ്ഥാപിക്കുന്നപോലെയും നടക്കയും നടത്തിക്കയും ചെയ്തുകൊള്ളുന്നു". നമ്മുടെ ബാവാന്മാരു നടത്തിവരുന്ന മുറപോലെ എന്നും ക്രമംപോലെ എന്നും പറഞ്ഞാൽ മല്പാനച്ചൻെറ നവീകൃതതക്സാപോലെയല്ലെന്നു സ്പഷ്ടം.

(തുടരും)

പുസ്തകാഭിപ്രായം.

# രോഗശാന്തി

വില അണ 8.

ഗ്രന്ഥകർത്താ—വ. ദി. ശ്രീ റമ്പാൻ ഫാദർ തോമസ്, മാക്കരട്ട്.

മുൻകാലങ്ങളെ അപേക്ഷിച്ചു് ഇക്കാലത്തു് മനുഷ്യർ അനാരോഗ്യവാന്മാരും അല്പായുസ്സുകളുമായിട്ടാണു് കണ്ടുപ്പെടുന്നതു്. എണ്ണൂറും തൊള്ളായിരവും വയസ്സുവരെ ജീവിച്ചിരുന്ന പ്രാചീനന്മാരായ ദീർഘായുഷ്മാന്മാരുടെ സ്ഥാനത്തു് ഇന്നുകാണുന്നതു് ഏററം കൂടിയാൽ എഴുപതോ, എൺപതോ വയസ്സുവരെമാത്രം ജീവിക്കുന്ന ഹ്രസ്വായുസ്സുകളെയാണു്. വാർദ്ധക്യത്തിന്റെ പടിവാതിൽ കാണ്മാൻപോലും സാധിക്കാതെ മരണമടയുന്നവർ അനേകരാണു്. കാരണം അവർ രോഗബാധിതരായിത്തീരുന്നു. എന്നുള്ളതത്രേ. രോഗം വരുമ്പോൾ അതു ദൈവം വരുത്തിയതാണെന്നു പറഞ്ഞു സമാശ്വസിക്കുന്ന ചിലരുണ്ടു്. എന്നാൽ തന്റെ മക്കൾ പൂർണ്ണ സുഖമുള്ളവരായി ജീവിക്കുവാനല്ലാതെ ദുരിതമനുഭവിക്കുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. ഏദനിൽ സർവ്വസുഖസംപൂർണ്ണമായ ഒരു അവസ്ഥയിൽ ആദിമാതാപിതാക്കന്മാർ ജീവിതം നയിക്കുവാൻ ദൈവം അവരെ സൃഷ്ടിച്ചു. എങ്കിലും അവർ സ്രഷ്ടാവിനോടു് അനുസരണക്കേടു കാണിക്കയും ആ പാപം മൂലം ജീവിതദുരിതങ്ങളും മരണവും സ്വയം വരിക്കയും ചെയ്തു. അങ്ങനെ പാപവും പാപത്തിന്റെ ശമ്പളമായി മരണവും മരണത്തിനു കാരണമായ രോഗങ്ങളും ഉളവായി ആത്മികമായും ലൗകികമായും മനുഷ്യർ രോഗബാധിതരായിത്തീർന്നിരിക്കുന്ന ഈ അവസരത്തിൽ നല്ല വൈദ്യനായ ക്രിസ്തുവിങ്കലേക്കു കൂടുതൽ അടുക്കുവാൻ "രോഗശാന്തി" മാർഗ്ഗനിർദ്ദേശം ചെയ്യുന്നു. പുസ്തകത്തിന്റെ ഒടുവിൽ ചേർത്തിട്ടുള്ള പ്രാർത്ഥനകൾ രോഗികൾക്കു് ഒരു പ്രത്യേക അനുഭൂതിയെ ഉളവാക്കുവാൻ പര്യാപ്തമാണു്. രോഗികൾക്കു "രോഗശാന്തി" ആശ്വാസപ്രദമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഈ ലഘുഗ്രന്ഥം വിശ്വാസികളായ ഏവരുടെയും സ്വീകരണം അർഹിക്കുന്നുണ്ടു് എന്നു പ്രസ്താവിക്കുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ടു്. പരുമലസിമ്മനാരിയിൽ ഈ പുസ്തകം കിട്ടുന്നതാണു്.

—•—

# സ്വന്തം പ്രസ്താവന

“മലങ്കരസഭ”യുടെ 3-ാംപുസ്തകം 12-ാം ലക്കമാണു് ഇപ്പോൾ പുറപ്പെടുന്നതു്. ഈ 3-ാംപുസ്തകത്തിന്റെ വരിസംഖ്യ യഥാസമയം അടച്ചുതീർത്തു സഹായിച്ചിട്ടുള്ള മാന്യ മാസികാബന്ധുക്കളോടു ഞങ്ങൾക്കുള്ള ഹാർദ്ദമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു. അടുത്ത 4-ാംപുസ്തകം 1-ാംലക്കം തുലാമാസത്തിൽ പുറപ്പെടുന്നതാണു്. അടുത്ത മാസികാവർഷത്തേക്കുള്ള വരിസംഖ്യയും മുമ്പു ചെയ്തിരുന്നപ്രകാരം മുൻകൂർ അടച്ചു സഹായിക്കണമെന്നു പ്രത്യേകം അഭ്യർത്ഥിക്കുകയും അങ്ങനെ ചെയ്യുമെന്നു വിശ്വസിക്കുകയും ചെയ്യുന്നു.

—•—

വിലത്രെ അവരുമായുള്ള നമ്മുടെ മൈത്രി പുലരുന്നതു് ക്രിസ്തുവിന്റെ നാമത്തിൽ അന്വേഷിക്കുമ്പോൾ നാം അവരെ കണ്ടെത്തുന്നു.”

സ്വതന്ത്രഭാരതത്തിൽ ക്രിസ്ത്യാനികളുടെ യോജിപ്പു് എത്രയോ ആവശ്യം. എന്നാൽ വിശ്വാസഐക്യം കൂടാതെയുള്ള യോജിപ്പിനർത്ഥമില്ല. അതുകൊണ്ടു് അങ്ങനെയുള്ള വിശ്വാസത്തിൽ ഐക്യമില്ലാതെയുള്ള ഒരു യോജിപ്പു പാടില്ല. ഒരു കർത്താവു് എങ്കിൽ ഒരു വിശ്വാസംമാത്രം. വി. യാക്കോബിന്റെ തക്സായിൽനിന്നും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന മാററിക്കളഞ്ഞവർ വേദജ്ഞാനിയും തത്വജ്ഞാനിയും, വേദശാസ്ത്രനിപുണനുമായ ആർച്ചുബിഷപ്പ് ടെമ്പിളിനെ നല്ലവണ്ണം പഠിക്കട്ടെ.

# വാർത്തകളും കുറിപ്പുകളും

## ചരിത്രപ്രസിദ്ധമായ ചേപ്പാട്ടുപള്ളി പുതുക്കി പണിയുന്നു.

ചേപ്പാട്ട്, കന്നി 3

വി. കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ ഇന്നലെ വി. കുർബാനയ്ക്കുശേഷം കൂടിയ പള്ളിപ്പൊതുയോഗത്തിൽ വച്ച് 1825 മുതൽ 1855-വരെ മലങ്കരസഭയെ ഭരിച്ച ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ ഭൌതീകാവശിഷ്ടങ്ങൾ വിശ്രമിക്കുന്ന ചരിത്രപ്രസിദ്ധമായ ചേപ്പാട്ടുപള്ളി പുതുക്കിപ്പണിയുന്നതിനേപ്പററി ആലോചിക്കയുണ്ടായി. പള്ളിപണിക്കു സംഭാവനചെയ്യുന്നതിൽ ഇടവകജനങ്ങൾ സന്തോഷഭരിതരായി കാണപ്പെട്ടു പതിനായിരം രൂപായോളം പൊതുയോഗത്തിൽവച്ചു വാഗ്ദാനം ലഭിക്കയുണ്ടായി. ഇടവകയിലെ ഒരു പ്രമുഖാംഗമായ അഡ്വക്കേറ്റ് മി. പി. ഏ. ഉമ്മൻ, ബി. എ. എം എൽ. പൊതുയോഗത്തിനായി എറണാകുളത്തുനിന്നും നേരത്തെ സന്നിഹിതനായിരുന്ന അദ്ദേഹം ഇടവക ജനങ്ങളുടെ കഴിവുകൾ പള്ളിപണിയിൽ ധാരാളമായി ഉപയോഗിക്കേണ്ടതിന്റെ ആവശ്യകതയെ പുരസ്കരിച്ച് ശ്രദ്ധേയമായ ഒരു പ്രസംഗം ചെയ്തു. ദൈവാലയത്തിനുവേണ്ടി പ്രവത്തിക്കുന്നവർ അനുഗ്രഹിക്കപ്പെടും എന്നു തുടങ്ങിയുള്ള പരിശുദ്ധ ബാവാ തിരുമനസ്സിലെ പ്രസംഗം ജനങ്ങളെ കൂടുതൽ ഉത്സാഹചിത്തരാക്കി. തുലാമാസത്തോടുകൂടി പണപിരിവു നടത്തുകയും അതിനെത്തുടന്നു പള്ളിപണി തുടങ്ങുകയും ചെയ്യണമെന്നു തീരുമാനച്ചു. രണ്ടു മണിയോടുകൂടി പൊതുയോഗം സമാപിപ്പിക്കയും ചെയ്തു.

## എഫ്. പിഎച്ച്. എസ്. ബിരുദലബ്ധി.

മലങ്കരസഭയുടെ ഒരു ചരിത്രവും ബുദ്ധമതതത്വശാസ്ത്രത്തെപ്പററി ഒരു പ്രബന്ധവും എഴുതി സമർപ്പിച്ചതിനായി ഇംഗ്ലണ്ടിലെ ഫിലോസഫിക്കൽ സൊസൈററിയിൽനിന്നും ദിവ്യശ്രീ. ഏവരത്തു കിഴക്കേതിൽ ദാനിയേൽ കത്തനാർ ഡി. ഡി. (ചേപ്പാട്ട്) അവർകൾക്കു എഫ്. പിഎച്ച്. എസ്. എന്ന ബിരുദം ലഭിച്ചിരിക്കുന്നു. ബോംബേഗവർണർ സർ മഹാരാജസിംഗ് തുടങ്ങിയ ചുരുക്കം ചിലർക്കു മാത്രമേ ഇൻഡ്യയിൽ ഈ ബിരുദം സിദ്ധിച്ചിട്ടുള്ളു. ബ. അച്ചന്റെ ഗവേഷണങ്ങളുടെയും പരിശ്രമത്തിന്റെയും ഫലമായി സിദ്ധിച്ചിട്ടുള്ള ഈ ബിരുദലബ്ധിയിൽ ഞങ്ങൾ അദ്ദേഹത്തെ ഹാർദ്ദമായി അനുമോദിച്ചുകൊള്ളുന്നു.

## ഏലൂർപള്ളി കൂദാശ

9-2-125

ആലുവാ എഫ്. ഏ. സി.ററി-ക്കു സമീപം ഏലൂര്, വി: പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള ദേവാലയത്തിന്റെ കൂദാശ വി: കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ഈമാസം 9-ാംതിയതി നിവ്ഹിച്ചിരിക്കുന്നു. വി. പരുമലെ തിരുമേനിയുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട ആദ്യത്തെ ദേവാലയം ഈ ഏലൂർപള്ളിയാണെന്നുള്ള വസ്തുത പ്രത്യേകം സ്മരണീയമാണു്.

## തിയോളജിക്കൽസിമ്മനാരി

കോട്ടയം തിയോളജിക്കൽ സിമ്മനാരി ഈമാസം 12-ാംതീയതി (സുറിയാനിക്കണക്കിനു് 15) തുറന്നു പഠിത്തം ആരംഭിച്ചിരിക്കുന്നു.

## കൽക്കത്താ സുറിയാനിപ്പള്ളി

കൽക്കത്താ—29-8-49

ഇവിടുത്തെ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ ഒന്നാമത്തെ വാർഷികസമ്മേളനം സെൻറു് ജെയിംസ് ദേവാലയത്തിൽവച്ചു വി:കുർബാനയ്ക്കുശേഷം വികാരി ഫാദർ സി. ഏ. ഏബ്രഹാമിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുകയുണ്ടായി. ഈ വർഷത്തിൽ വന്നു ചേർന്നിട്ടുള്ള പുതിയ അംഗങ്ങളെ സ്വാഗതം

ശേഷം കവർ 2-ാംപേജിൽ

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 61

## വിജ്ഞാപനം.

| | |
|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടത്തേക്ക് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

---



---

Printed at the Town Press, Kottayam, and Published by the Rev. Fr. T. C. Jacob, Manager, Syrian Seminary, Kottayam.